പുസ്തകം ൫] [ലക്കം ൧

൧൮൯൫-ന്ന ൧൦൭൦ കക്കടകം ൩൦ ൹

മലങ്കര

# ഇടവകപത്രിക

മാസം തോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ

പുകഴ്ച്ച ചെയ്യാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരങ്ങൾ.

## ☞ ഇതാ തയ്യാർ.

"ഉത്തരദേശം യാത്രാവിവരണം" എന്ന പുസ്തകം അച്ചടിച്ചു തയ്യാറായിരിക്കുന്നു. ഈ പുസ്തകം നിരണം മുതലായ പള്ളികളുടെ നി- വ- ദി- ശ്രീ. മാർ ഗ്രീഗോറിയോസ് ഗീവറുഗീസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വിശുദ്ധ സ്ഥലങ്ങളെ സന്ദർശിച്ചു വിവരങ്ങൾക്കു എഴുതിയിട്ടുള്ള ഡയറി ആകുന്നു-

ആവശ്യമുള്ളവർ വാങ്ങിക്കൊൾവാൻ ഇതിനാൽ തെര്യപ്പെടുത്തിക്കൊള്ളുന്നു. വില ചക്രം ൭ മാത്രം. എന്ന മാനേജർ.

### ൧൦൯൦ കർക്കടകത്തിൽ പത്രവരി അടച്ചവരുടെ പേരുവിവരം ലിസ്റ്റ്.

| | [illegible]കൾ | രൂ. | ച. | കാ |
|---|---|---|---|---|
| ബ. മീനടം കിഴക്കേപള്ളിയോഗത്തിൽ നിന്നും | | ൧ | ൧൩ | ൮ |
| ,, പാറയ്ക്കൽ ചാക്കോ പുന്നൻ | ,, | ൧ | ൧൪ | ൦ |
| ,, പുത്തൻപുരയ്ക്കൽ ഇട്ടി ചാക്കോ | ,, | ൧ | ൧൪ | ൦ |
| ,, ,, ഇട്ടി കുര്യൻ | ,, | ൧ | ൧൪ | ൦ |
| കോട്ടയം ബ. വേങ്കടത്തു അലക്സന്ത്രയോസു കത്തനാർ | ,, | ൧ | ൧൪ | ൦ |
| ,, മാളിയേക്കൽ ചാണ്ടി | ,, | ൧ | ൧൪ | ൦ |
| ,, വടശ്ശേരിൽ കോര ഇട്ടൂപ്പ് | ,, | ൧ | ൧൪ | ൦ |
| ,, പള്ളത്തുശ്ശേരിൽ കോര | ,, | ൧ | ൩ | ൮ |
| ,, മോടൊടക്കാവിൽ തൊമ്മൻ | ,, | ൧ | ൦ | ൦ |
| ,, കാഞ്ഞിരത്തിൽ കുര്യൻ | ,, | ൧ | ൦ | ൦ |
| കൊല്ലാട്ടു എലമല മാണി | ,, | ൧ | ൦ | ൦ |
| ,, ചെമ്പകശ്ശേരിൽ ഈശോ മത്തായി | ,, | ൦ | ൧൪ | ൦ |
| ബ. മണർകാട്ടു പള്ളിയോഗം | | ൨ | ൨൮ | |
| ,, ബ. പടിക്കമ്മേൽ അച്ചൻ | ,, | ൧ | ൧൩ | ൮ |
| ബ. പുതുപ്പള്ളി പള്ളിയോഗം | | ൧ | ൧൪ | ൦ |
| ബ. കല്ലൂക്കുന്ത്ര പള്ളിയോഗം | | ൧ | ൧൩ | ൮ |
| ,, നാലാന്ത്ര പതിനെട്ടുവിരുത്തിയിൽ കുഞ്ഞ | ,, | ൩ | ൦ | ൦ |
| ,, കോമടത്തുശ്ശേരിൽ വറുഗീസ് | ,, | ൩ | ൦ | ൦ |
| ,, പുല്ലപ്പായിൽ മത്തായി | ,, | ൧ | ൦ | ൦ |
| ,, കോട്ടപ്പുറമ്പിൽ ഇട്ടി | ,, | ൨ | ൦ | ൦ |
| ,, തെക്കേക്കരിയിൽ ചാക്കോ | ,, | ൨ | ൧൪ | ൦ |
| ,, തെക്കേക്കരിയിൽ ഇട്ടി | ,, | ൦ | ൨൧ | ൦ |
| ,, വള്ളപ്പുരചിറയിൽ കുഞ്ഞവുസെപ്പ് | ,, | ൦ | ൧൪ | ൦ |
| കോട്ടയം താഴത്തങ്ങാടി സ്ക്രൂൾ ഹേഡ്മാസ്റ്റർ | ,, | ൧ | ൧൪ | ൦ |
| വടകര കന്നമ്മേൽ ഏലിയാസ | ,, | ൩ | ൦ | ൦ |
| ബ. ചേപ്പാട്ടുപള്ളിയോഗം | | ൧ | ൧൩ | ൮ |
| അടിപ്പാട്ട് വക്കീൽ രജിസ്റ്റർ | ,, | ൧ | ൧൩ | ൮ |
| കല്ലട- കൊല്ലക്കാരൻ കൊച്ചുകോശി മുതലാളി | ,, | ൧ | ൧൪ | ൦ |
| കൊല്ലം എം- മാത്യു വക്കീൽ | ,, | ൧ | ൧൩ | ൮ |
| ആലപ്പുഴ പി- കെ- മാത്തൻ വാദ്ധ്യാർ | ,, | ൧ | ൨൪ | ൦ |
| ,, കെ- വി- ഇട്ടി അയിപ്പുമുതൽപിടി | ,, | ൫ | ൦ | ൦ |
| ,, കെ. കോശി അബ്രഹാം വക്കീൽ | ,, | ൨ | ൦ | ൦ |
| കാർത്തികപ്പള്ളി പുന്നത്ര ഈപ്പൻ | ,, | ൦ | ൨൧ | ൦ |
| ,, മാളികവീട്ടിൽ കുര്യൻ | ,, | ൦ | ൧൪ | ൦ |
| ,, ചിറമേൽ ഇടിച്ചാണ്ടി കൊച്ചിടിച്ചാണ്ടി | ,, | ൧ | ൧൩ | ൮ |
| ,, കൈപ്പള്ളിൽ ഉണ്ണൂണ്ണി | ,, | ൦ | ൧൭ | ൦ |
| ,, ആലുംമൂട്ടിൽ ഗീവറുഗീസ് | ,, | ൧ | ൦ | ൦ |

മലങ്കര

# ഇടവകാപത്രിക

പുസ്തകം ൨]　　　൧൦൭൫ കർക്കടകം　　　[ലക്കം ൧

ശ്ലോകം.

തച്ചൻതാനിവനച്ഛനെന്നുകരുതിപ്പുച്ഛിച്ചിട്ടും തൃപ്പരെ
സ്വാച്ഛന്ദ്യം സുവിശേഷസാരമതിനാൽ സന്തൃപ്തരാക്കീട്ടവൻ;
ഉച്ചക്കിച്ചുമയൊടൊത്തുതൂങ്ങിക്കുരിശിൽ പാപാനലൻ തന്നിലും
പച്ചപ്പാനിപകർന്നപുണ്യപുരുഷൻ പാലിക്കണം പാപിയെ.

കെ. വി. വർക്കി.

# NOTICE

കൊട്ടാരക്കരെ സുറിയാനിപള്ളിയിൽ ചേർന്ന ഇടവകജനത്തിന്റെ വിശാരി ആറന്മുള വീട്ടിൽ യോഹന്നാൻ തോമ്മാകത്തനാർ എഴുതുന്ന നൊട്ടീസ് എന്തെന്നാൽ:—

കൊട്ടാരക്കരപള്ളിയും അതൊടുചേർന്ന സ്ഥാവര ജംഗമസ്വത്തുക്കളും ഇപ്പോൾ കൈവശം വച്ചുകൊണ്ടിരിക്കുന്ന കൊട്ടാരക്കരെ ആവിക്കോട്ടു ഗീവറുഗീസു യവുനാൻ കത്തനാരു എന്നയാളും, തെക്കേടത്തു പുത്തൻപുരയ്ക്കൽ യവുനാൻ യവുനാൻ കത്തനാരു എന്നയാളും, ആവിക്കോട്ടു ഗീവറുഗീസു ഉമ്മൻ എന്നവനും, അന്ത്യോഖ്യായുടെ വിശുദ്ധ പാത്രിയർക്കീസ്ബാവാ അവർകളെ ധിക്കരിച്ചും മതവിപരീതികളായും പ്രത്യക്ഷത്തിൽ ഇപ്പൊൾ കാണപ്പെട്ടിരിക്കുന്നതിനാലും മുതൽ അപഹരിക്കുന്നതിനാലും പള്ളിയും പള്ളിവക സ്ഥാവരജംഗമസ്വത്തുക്കളും ടി. ആളുകളിൽനിന്നും സിവിൽവ്യവഹാരത്താൽ ഒഴിപ്പിക്കെണ്ടതു ആവശ്യമായിരിക്കയാൽ ആവകയ്ക്കു കൈക്കാറന്മാരായി കൊട്ടാരക്കരെ പള്ളി ഇടവകജനത്തിൽനിന്നും തിരഞ്ഞെടുക്കുന്നതിനു ടി. പള്ളിയിൽ ചേർന്ന യോഗക്കാർ ഈ വരുന്ന ൧൦൭൫-ാമാണ്ടു ചിങ്ങമാസം ൧൦-ാം-ൗ ചൊവ്വാഴ്ച പത്തുമണിക്കു എന്റെവക ടി. ആറന്മുള വീട്ടിൽ കൂടണമെന്നു പള്ളിയിൽ വരുന്ന ജനത്തോടു വിളിച്ചുപറവാനും കരതൊറും അറിയിക്കുവാനും നിശ്ചയിച്ചിട്ടുണ്ടെന്നു വരികിലും ടി. പള്ളിയിൽ ചേർന്ന പൊതുജന അറിവിനായി ഈ നോട്ടീസുംകൂടി പത്രമുഖേന പ്രസിദ്ധപ്പെടുത്തുതന്നാകുന്നു.

അതിനാൽ മേല്പറഞ്ഞ വകയ്ക്കു കൈക്കാരെ നിയമിക്കുന്നതിനായി കൊട്ടാരക്കര പള്ളിജനത്തിൽ ചേർന്ന ഏവരും ൧൦൭൫-ാമാണ്ടു ചിങ്ങമാസം ൧൦-ാം-ൗ ചൊവ്വാഴ്ച ൧൦ മണിക്കു ടി. ആറന്മുള വീട്ടിൽ കൂടണമെന്നു ഇതിനാൽ തെര്യപ്പെടുത്തിയിരിക്കുന്നു.

൧൦൭൫-ാം കൊല്ലം ൧൦൭൫ാം മിഥുനം ൧൦-ാം-ൗ

## ഉപവാസം.

സുറിയാനിക്കാരായ നമുക്ക പല ഉപവാസങ്ങൾ സഭ കല്പിച്ചിട്ടുണ്ടു. അവയിൽ പ്രധാനമായതു കൎത്താവുതന്നെ ആചരിച്ചു നമ്മെ പഠിപ്പിച്ച വലിയനോമ്പാകുന്നു. എന്നാലും അതൊടുചേൎന്ന ശുദ്ധ: ശ്ലീഹന്മാരും വാഴ്ത്തപ്പെട്ട ദൈവമാതാവും ആചരിച്ച ഉപവാസങ്ങളും കൎത്താവിന്റെ ജനനപ്പെരുനാളിലെക്കു നമ്മെ ഒരുക്കുന്ന ഉപവാസവും നിനുവ നോമ്പും ഇങ്ങനെ നാലുഉപവാസങ്ങൾ വേറെ സഭ കല്പിച്ചിട്ടുള്ളതിൽ ഒന്നായ ദൈവമാതാവിന്റെ ഉപവാസം നാളെ ആരംഭിക്കുന്നു. മാതാവിന്റെ „വാങ്ങിപ്പു" പെരുനാളാകുന്ന ൧൫ാംനു ഇതു അവസാനിക്കയും ചെയ്യും. ഈ സന്ദൎഭത്തിൽ ഉപവാസത്തെക്കുറിച്ചു അല്പം താഴെ പറഞ്ഞുകൊള്ളുന്നു.

ഉപവാസം ആത്മാവിലും ജഡത്തിലും കൂടി ആയിരിക്കണം. ആത്മാവിലുള്ള ഉപവാസം പാപത്തിൽനിന്നു ഒഴിഞ്ഞിരിക്കുന്നതാകുന്നു. ജഡമോഹങ്ങളിൽ ഇമ്പപ്പെടുന്ന മനുഷ്യൻ അവന്റെ ഹൃദയത്തെ പുതുതാക്കണം. ചെയ്തുപോയ പാപത്തെക്കുറിച്ചു യഹൂദായെപ്പോലെയല്ല, പത്രോസിനെപ്പോലെ അനുതപിക്കണം. മേലാൽ പാപം ചെയ്കയില്ലന്നു ഉറയ്ക്കണം.

മനുഷ്യൎക്ക ഓരൊ പാപം പ്രത്യേകിച്ചു മുന്തി നില്ക്കും. ഒരുവൻ മദ്യപാനി ആയിരിക്കും, മറ്റൊരുവൻ വ്യഭിചാരത്തിൽ പ്രിയനായിരിക്കും, വേറൊരുത്തൻ കോപശീലനായിരിക്കും, മറ്റൊരുത്തൻ ദ്രവ്യാഗ്രഹി ആയിരിക്കും. ഇങ്ങനെ എല്ലാ പാപങ്ങളും നമ്മെ ബാധിച്ചിരിക്കുന്നതിനു പുറമെ ഒരു പ്രത്യേകപാപം ഓരോരുത്തരെ പിടിപെട്ടിരിക്കും. നിന്റെ മനസ്സാക്ഷി ഏതുപാപത്താൽ ചഞ്ചലപ്പെടുന്നുവൊ നിന്നെ ദൈവത്തിൽനിന്നു അകററുന്ന ആ ദുൎദ്ദേവത ഏതൊ ആ പാപത്തെ പ്രത്യേകം ഒഴിക്ക. അപ്പോൾ പിന്നാലെ മററുള്ള പാപങ്ങളും ഒഴിയും. ചുരുക്കിപ്പറഞ്ഞാൽ നമ്മിൽ ഓരോരുത്തൻ അവനവന്റെ പ്രവൃത്തികളെ പരിശോധിക്കണം. നിന്റെ കണ്ണു നിന്നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ അതിനെ ചുഴന്നുകളക. കുരുടനായി സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കുന്നതു രണ്ടു കണ്ണുള്ളവനായി അഗ്നിനരകത്തിലേക്കു പോകുന്നതിനെക്കാൾ നല്ലതാകുന്നുവല്ലൊ. അതിനാൽ കൎത്താവിന്റെ ആയുധവൎഗ്ഗങ്ങളെ ധരിക്കേണ്ടിയ പ്രത്യേക സമയം ആകുന്നു, നിങ്ങളുടെ അര സത്യമെന്ന ഇടക്കെട്ടുകൊണ്ടു കെട്ടുവീൻ, നീതിയുടെപടച്ചട്ടയെ ധരിപ്പീൻ, സമാധാനത്തിന്റെ ഏവൻഗേലിയോന്റെ ഒരുക്കമാകുന്ന ചെരിപ്പു നിങ്ങളുടെ പാദങ്ങളിൽ ധരിപ്പീൻ. എല്ലാററിനും മേലായി ദുഷ്ടന്റെ ജ്വലിക്കുന്ന അസ്ത്രങ്ങളെ കെടുത്തുന്നതിനു വേണ്ടി വിശാസമെന്ന പരിചയെ എടുപ്പീൻ. രക്ഷയുടെ തലക്കോരികയെ ധരിപ്പീൻ. ദൈവവചനമാകുന്ന ആത്മാവിന്റെ വാളിനെയും എടുത്തുകൊൾവീൻ.

ഇനി മേല്പറഞ്ഞ ആത്മീയ ഉപവാസം നമ്മിൽ സ്ഥിരീകരിക്കപ്പെടുവാൻ എന്തുവേണമെന്നുകൂടെ പറയാം. "ആത്മാവു മനസ്സുള്ളതാകുന്നു എങ്കിലും ജഡം ക്ഷീണമുള്ളതാകുന്നു" എന്നാണ പറയുന്നതു. ആത്മാവിന്റെയും ജഡത്തിന്റെയും ഇഷ്ടം പരസ്പരം വിപരീതങ്ങൾ ആകുന്നു. ആത്മാവു ജഡത്തിൽ സ്ഥാപിച്ചിരിക്കുന്നതുകൊണ്ടു ജഡത്തെ ഒതുക്കാതെ ആത്മാവിനു സ്വാതന്ത്ര്യം ഉണ്ടാകയില്ല. ജഡമോഹം ആത്മാവിനെ മെലിയിപ്പിക്കുന്നു. ജഡമോഹികളെക്കുറിച്ചു പറയുന്നതെന്തെന്നാൽ:- "അവരുടെ അവസാനം നാശമാകുന്നു, അവരുടെ ദൈവം അവരുടെ വയറാകുന്നു, അവരുടെ മഹത്വം അവരുടെ ലജ്ജയാകുന്നു, അവർ ഭൂമിയ്ക്കടുത്ത കാര്യങ്ങളെ വിചാരിക്കുന്നു" (ഫീലിപ്പി ൩. ൧൯) അതിനാൽ ഈ ദുഷ്ടഫലങ്ങളെ പുറപ്പെടുവിക്കുന്ന ജഡത്തെ നാം ക്ഷയിപ്പിക്കണം. എന്നാൽ മാത്രമെ നമ്മുടെ ആത്മാവിനു ഉപവസിപ്പാൻ കഴിയൂ. ജഡത്തിന്റെ ക്ഷയം ഭക്ഷണച്ചുരുക്കത്താൽ മാത്രമെ വരുവാൻ പാടുള്ളു. അതിനാൽ ഉപവാസത്തിന്റെ പ്രധാനകാതലാകുന്ന ആത്മാവിന്റെ നിർമ്മലത ജഡത്തിന്റെ ക്ഷീണത്താൽമാത്രം വരുന്നതുകൊണ്ടു ഭക്ഷണം വെടിയുന്നതു ഉപവാസത്തിന്റെ പ്രധാന അംശങ്ങളിൽ ഒന്നായി വിചാരിക്കപ്പെടണം. വായിക്കുപോകുന്നതു മനുഷ്യനെ അശുദ്ധിയാക്കുന്നില്ലെന്നു പറഞ്ഞുംകൊണ്ടു ഉപവാസത്തെ നിസ്സാരമാക്കുന്നവർ ദൈവത്തിന്റെ ഒന്നാമത്തെ കല്പനയെ നിഷേധിക്കയാകുന്നു. ജഡമനുഷ്യനായ ആദാമിനെ നീതീകരിക്കയാകുന്നു. എന്തെന്നാൽ ദൈവം ആദാമിനു കൊടുത്ത ഒന്നാമത്തെ കല്പന അവൻ ഉപവസിക്കണമെന്നായിരുന്നു. അറിവിന്റെ വൃക്ഷത്തിന്റെ ഫലത്തെ നീ ഭക്ഷിക്കരുതു എന്നു കല്പിച്ചതുതന്നെ ജഡത്തെ ഒതുക്കി ആത്മാവിനെ ശക്തിപ്പെടുത്തുവാൻ ഭക്ഷണത്തെ ചുരുക്കണമെന്നുള്ള വലിയ ഉപദേശത്തെയാണ ആദ്യം ദൈവം മനുഷ്യനെ പഠിപ്പിച്ചതു. ആദാം ഉപവാസത്തെ നിഷേധിച്ചപ്പോൾ ലോകത്തിൽ പാപംജനിച്ചു, മനുഷ്യർ പാപത്തിൽവീണു, ദൈവപുത്രൻ മരിക്കേണ്ടി വന്നു. താൻതന്നെ നാല്പതുദിവസം ഉപവസിച്ചു കാണിക്കേണ്ടിവന്നു. അതിനാൽ പ്രിയമുള്ളവരെ, ശരീരത്തിന്റെ ഉപവാസം നിഷേധിക്കുന്നവർ ആദാമിനെ പിന്തുടരുന്നവരും ദൈവകുമാരന്റെ കഷ്ടാനുഭവത്തെ നിഷ്ഫലപ്പെടുത്തുന്നവരും ആകുന്നു. പഴയനിയമത്തിലും പുതിയനിയമത്തിലും അനേകം ഉപവാസങ്ങളെയും ഉപവാസികളെയും കുറിച്ചു നാം വായിക്കുന്നുണ്ടു. മൂക്കോളം ഭക്ഷിച്ചുംകൊണ്ടു ആത്മാവിൽ ഉപവസിച്ചവരെക്കുറിച്ചു എങ്ങും നാം വായിക്കുന്നില്ല. "നോമ്പാലും പ്രാർത്ഥനയാലുമല്ലാതെ ഈ ജാതി (പിശാചു) ഒഴിഞ്ഞുപൊകയില്ല"എന്നു കർത്താവു കല്പിച്ചിരിക്കുന്നു. താൻ കല്പിച്ച ഈ ഉപവാസം ഭക്ഷണത്തിൽകൂടെ ആയിരുന്നു. എന്തെന്നാൽ പറിശന്മാരും യോഹന്നാന്റെ ശിഷ്യന്മാരും ഉപവസിക്കുമ്പോൾ അപ്പൊസ്തോലർ ഉപവസിക്കാത്തതിനെക്കുറിച്ചു തന്നോടു ചിലർ ചോദിച്ചപ്പോൾ "മണവാളൻ അവരിൽനിന്നു എടുക്കപ്പെടുമ്പോൾ ഉപവസിക്കു"മെന്നു മറുപടി പറഞ്ഞു.

കൎത്താവു തന്റെ ശിഷ്യന്മാരെക്കുറിച്ചു മുമ്പുകൂട്ടി പറഞ്ഞ ആ ഉപവാസം പറിശന്മാരും യോഹന്നാന്റെ ശിഷ്യന്മാരും ഉപവസിച്ചതുപോലെ ഭക്ഷണംവെടിഞ്ഞുള്ള ഉപവാസമാണെന്നു പ്രത്യക്ഷമാകുന്നു.

ഭക്ഷണം വെടിഞ്ഞ ഉപവാസം എങ്ങിനെയെന്നുവച്ചാൽ ഓരോരുത്തന്റെ പ്രാപ്തിയ്ക്കുതക്കവണ്ണം സന്ധ്യവരെയൊ ഇരുപത്തുരണ്ടരവരെയൊ ഉച്ചവരെയൊ ആയിരിക്കണമെന്നു സഭ ചട്ടം കെട്ടിയിരിക്കുന്നു. ഇതുകൂടാതെ ഓരോരുത്തനു അധികം രുചികരമായും ദേഹത്തെ പുഷ്ടിപ്പെടുത്തുന്നതുമായ ഭക്ഷണ പദാൎത്ഥങ്ങളെയും ഉപെക്ഷിക്കണം. മത്സ്യമാംസാദികൾ സാധാരണ ദേഹത്തെപുഷ്ടിപ്പെടുത്തുന്നതാകകൊണ്ടു അവയെസഭ പൊതുവിൽവിരോധിച്ചിരിക്കുന്നു. ദാനിയേൽചെയ്തതുപോലെ (ദാനി. ൧൦-൩) മത്സ്യമാംസാദികൾ മാത്രമല്ല മറ്റുപദാൎത്ഥങ്ങൾ നിന്റെജഡത്തെമോഹിപ്പിക്കുന്നവയായികണ്ടാൽ അതും ഒഴിക്കേണ്ടതു നൊമ്പിന്റെ ഉദ്ദേശ്യനിവൎത്തിക്കു ആവശ്യമാകുന്നു.

മേല്പറഞ്ഞതു പോലെ ശരീരത്തെ ക്ഷീണിപ്പിച്ചു ആത്മാവിനെ ശക്തിപ്പെടുത്തിയാൽ അതിനെ ശുദ്ധീകരിക്കകൂടെ ചെയ്യേണ്ടിയിരിക്കുന്നു. അതിനുള്ളമാൎഗ്ഗം, ഹൃദയംപൊടിഞ്ഞ അനുതാപത്തൊടുകൂടെപാപങ്ങളെ ഏറ്റുപറഞ്ഞു കുമ്പസാരിക്കയും പാപ വികാരങ്ങളെ ദൂരീകരിക്കയും ചെയ്തുംകൊണ്ടു ശുദ്ധ: കുൎബ്ബാനയെ കൈക്കൊള്ളുന്നതിനാൽ ആകുന്നു. "അയോഗ്യതയായി ഇതിനെ ഭക്ഷിക്കയും കുടിക്കയും ചെയ്യുന്നവൻ കൎത്താവിന്റെ ശരീരമെന്നുള്ള വേൎതിരവുകൂടാതെ നാശത്തെ ഭക്ഷിക്കയും കുടിക്കയും ചെയ്യുകയാകുന്നു", എന്നൊൎത്തു നിങ്ങളെത്തന്നെ ശുദ്ധീകരിപ്പീൻ, നിങ്ങളെ യോഗ്യമുള്ള പാത്രങ്ങളാക്കുവിൻ, നിങ്ങളുടെ ഹൃദയങ്ങളെ വെടിപ്പാക്കുവീൻ, പരിശുദ്ധാത്മാവിനെ നിങ്ങളുടെ ഹൃദയങ്ങളിൽ വസിപ്പിപ്പീൻ.

---

## ഒരഭിപ്രായം.

(ശ്രായിതണ്ടാൻ)

൧. യാക്കോബായസമൂഹമെന്നഭുവനെ ചൊല്ക്കൊണ്ടുവാഴുന്നതിൻ
യാക്കൊബായസഹൊദരന്റെ സുതരന്നൊൎത്തിട്ടിതിൻനാഥരേ
ഭാഗ്യാംഭോനിധിയാക്കി നിംകനിവതാലാശീൎവ്വദിച്ചെപ്പൊഴും
ദീൎഘായുസ്സിനിയുംകൊടുത്തു സുജനെ രക്ഷിക്ക എന്നേശുവെ.

൨. പത്രംകൊണ്ടൊരു കോട്ടകെട്ടി സുജനം രക്ഷിക്കുമിപ്പത്രധീ
പത്രൊസന്നൊരുവാതിൽതീൎത്തുസഹജംകാക്കുന്നനമ്മെസ്സദാ
ശത്രുക്കൾക്കുകടക്കുവാൻ പണിതുലോം മിത്രങ്ങൾ പൊകാതെയും
തൈത്രവപ്പകൽ രാത്രിബദ്ധതയൊടും നിദ്രാശനംവിട്ടുതാൻ.

൩. ഇത്ഥംസൽഗ്ഗുണസല്പുമാൻസ്സുകൃതികൾപെറ്റൊരുപുത്രന്മഹാ
കൃത്യാകൃത്യമറിഞ്ഞകൃസ്തുസമൂഹെ മാന്യൻ മനൊശക്തിമാൻ
സത്യാസത്യവിരക്തനിന്നിടവകപത്രാധിപക്കിന്നിയും
കൃസ്ത്യോവേ സതതന്തുണയ്ക്കു കൂട്ടമം പാലിക്കയെന്നേശുവേ.

മുമ്പു വിദ്വാൻകുട്ടി മതത്താൽ രക്ഷിക്കപ്പെട്ടവരും, പുത്തൻ ഡേവീഡുമതത്താൽരക്ഷിക്കപ്പെട്ടവരും, ൩ാംമതകൎത്താക്കളും, സത്യസുറിയാനി

സഭയിൽനിന്നും ഓരോകാലങ്ങളിൽ തെറ്റിയവരിൽനിന്നും തെറ്റിയവരാണല്ലൊ. ഇവർതമ്മിൽ അനാചാരവ്യത്യാസങ്ങൾ ഉണ്ടെന്നല്ലാതെ ശ്രുതിവ്യത്യാസങ്ങൾ ഇല്ലാത്തതാണ. രക്ഷിക്കപ്പെടാതെ രക്ഷിക്കപ്പെട്ടു എന്ന ആരല്ലാം പറയുന്നുവൊ ആയവരെല്ലാം സത്യസഭയ്ക്കു ഒന്നന്നെ വിചാരിപ്പാൻ പാടുള്ളുവല്ലൊ, രക്ഷിക്കപ്പെട്ടു എന്നു നടിക്കുന്നംരം ക്രൂട്ടം ഭൂമിയിൽ മറ്റുള്ളവരെപ്പോലെ എന്നല്ലാതെ യാതൊരുവ്യത്യാസവും കാണാത്തസ്ഥിതിക്കു മശിഹാതമ്പുരാന്റെ രക്ഷ ഇത്രെഉള്ളു എന്ന തന്റെരക്ഷഗുണത്തെ ആക്ഷെപിക്കുന്നു എന്നുള്ളതു തീൎച്ചയായിട്ടുള്ളതാണല്ലൊ. മതസംഗതിയിൽ രക്ഷിക്കപ്പെട്ടു എന്നുള്ളതു ശിക്ഷയിൽനിന്നും വേർപെട്ടു എന്നാണെല്ലൊ പിന്നെവരുന്നത മോക്ഷമത്രെ. രക്ഷിക്കപ്പെട്ടു എന്നുള്ളവാദത്തിൽ പുരുഷന്മാരിൽ ചിലൎക്കു ജാലത്തിൽ നിന്നു കൊള്ളാമെങ്കിലും രക്ഷിക്കപ്പെട്ടു എന്നുപറയുന്ന സ്ത്രീകൾ എങ്ങിനെ നിന്നുപൊറുക്കും. സ്ത്രീയിക്കും പുരുഷനും ശിക്ഷയിടെ ഉത്ഭവവും ഏദെനിൽവെച്ചായിരുന്നുവെല്ലൊ. സ്ത്രീയിക്കുള്ള ശിക്ഷ പുരുഷനാൽ ഭരിക്കപ്പെട്ടുമെന്നും പ്രസവവേദനപ്പെട്ടുമെന്നും മറ്റുമാണല്ലൊ. രക്ഷിക്കപ്പെട്ടുന്നതിനു മുൻപെ ക്രിസ്ത്യാനിസ്ത്രീകളിലും ഇതുപതിവായിരുന്നതുപൊലെ ഇനിയും ഹിന്തുസ്ത്രീകളെപ്പൊലെയും പ്രസവിക്കുന്നു എങ്കിൽ ഇനി രക്ഷിക്കപ്പെട്ടസ്ത്രീകളുടെവാദത്തിനു എന്തു നിവൃത്തി. ഒരുസമയം പ്രസവവേദനപ്പെട്ടുന്നില്ലെന്നു പറയുന്നതായാലും പ്രസവിച്ചില്ലെന്നു പറയുന്നതെങ്ങിനെ. പ്രസവിച്ചതു ശരിഎന്നുവരുന്നപക്ഷം, രക്ഷപെടാത്ത ഏതൊ ഒരുപുരുഷൻ തന്റെഅടുക്കൽ ഉണ്ടായിരുന്നു എന്നുവരുന്നു. ഒരുശരിയായക്രിസ്ത്യാനി തന്റെ മൎത്ത്യശരീരത്തെ ഉപെക്ഷിച്ചാൽ രക്ഷിക്കപ്പെട്ടു എന്നു വിചാരിക്കാമെന്നു നവീകരണത്തിൽ ചിലർ പറയുന്നു അതും ശരി ആണെന്നു തോന്നുന്നില്ലാ. എന്താണ മശിഹാതമ്പുരാൻ പാതാളത്തിലിറങ്ങി ആദത്തെയും തന്റെ സന്തതിയെയുംരക്ഷിച്ചു എന്നു നവീകരണപ്രധാനികൾ വിശ്വാസഭാഗത്തിൽ ചൊല്ലുന്നതു കേട്ടിട്ടുണ്ടു. ആദം മൎത്ത്യശരീരത്തെ ഉപെക്ഷിച്ചതു തൊള്ളായിരത്തിമുപ്പതു വയസ്സിലാണെല്ലൊ. മശിഹാതമ്പുരാൻ പാതാളത്തിൽ ചെന്നതു നാലായിരത്തിമുപ്പതി ചില്വാനം കൊല്ലത്തിലാണ. അപ്പൊൾ മൂവായിരത്തി ചില്വാനം കൊല്ലം പാതാളത്തിൽ ആദവും രക്ഷിക്കപ്പെടാതെയിരുന്നു. ∴ ൟ സംഗതിയിൽ പൂൎവ്വസഭയും നവീകരണവും തമ്മിൽ വ്യത്യാസം ഇല്ലെന്നു തൊന്നുന്നു. ഇതിനെകൊണ്ടും ആയിരിക്കാം ഒരു ക്രിസ്ത്യാനി ഇഹത്തെ വിട്ടാലും രക്ഷിക്കപ്പെട്ടുപൊയി എന്നു വിചാരിക്കാതെ പിന്നെയും കുറുബാന മുതലായ സൽകൎമ്മങ്ങളെ സ്ഥിരപ്പെടുത്തിയിരിക്കുന്നതു.

---

∴ സുറിയാനിക്കാരുടെ പ്രമാണപ്രകാരം ക്രിസ്തുവിന്റെ ജനനം സൃഷ്ടിപ്പുമുതൽ ൫൫൦൯-ാം വൎഷത്തിൽ ആയിരുന്നു. ഇപ്പോൾ ചില ഇംഗ്ലീഷ പണ്ഡിതന്മാർ ഗണിച്ചുഗണിച്ചു സുറിയാനിക്കാരുടെ കണക്കോടു മിക്കവാറും യോജിച്ചു ൫൫൦൦-ൽ ചില്വാനംവരെ സമ്മതിക്കുന്നു എന്നു മലയാളമിത്രത്തിൽ കുറെമുമ്പു വായിച്ചതായി ഓൎക്കുന്നു. ഇ. പ. പ.

എന്നാൽ രക്ഷിക്കപ്പെടുവാനായി നിയമിച്ചിരിക്കുന്ന വിശ്വാസം ഉപദേശം, പ്രാൎത്ഥന, സക്കൎമ്മങ്ങൾ, മദ്ധ്യസ്ഥത, ആചാരങ്ങൾ, ഇതുതന്നെ രക്ഷിക്കപ്പെട്ടതിന്റെ ശേഷവും ഉപയോഗിച്ചുവരുന്നു. ഇതൊരാശ്ചൎയ്യം. രോഗിയായി കിടക്കുമ്പൊൾ അതിനായി സേവിക്കുന്ന ഔഷധങ്ങൾതന്നെയൊ സ്വസ്ഥനാകുമ്പൊഴും സേവിക്കുന്നതു- സ്വസ്ഥനായി എന്നു വിശ്വസിക്കെണ്ടതാണെന്നു രോഗിപറകയും മുറയ്ക്കു ഔഷധം സേവിക്കയും ചെയ്യുന്നതുകണ്ടാൽ സ്വസ്ഥനായി എന്നു സമ്മതിക്കുന്നതാർ. രക്ഷിക്കപ്പെട്ടു എന്നൊ രോഗത്തിൽനിന്നു സ്വസ്ഥനായി എന്നൊ ഇതുകളെ വിശ്വസിച്ചറിയണം എന്നുള്ളകാലമായല്ലൊ. ഇതിനു കലിധൎമ്മമെന്നല്ലാതെ പിന്നെ എന്തു പറവാനുള്ളു. വിശ്വാസപ്പൊരുൾ അനുഭോഗപ്പൊരുളായിവരും അനുഭോഗപ്പൊരുൾ ഒരിക്കലും വിശ്വാസപ്പൊരുളായിവരുന്നതല്ലാ- വരുമെങ്കിൽ മോക്ഷം എവിടെ- ഇതുകളുടെ അന്തരം സുറിയാനിസമുദായം അറിഞ്ഞിട്ടുണ്ടെന്നു തോന്നുന്നു. ക്രിസ്തുമതപ്രകാരം രക്ഷിക്കപ്പെട്ടു എന്നു ഒരുവൻ പറഞ്ഞാൽ പിന്നെ രക്ഷിക്കപ്പെടുന്നു എന്നും രക്ഷിക്കപ്പെടുമെന്നും ഒരുമനുഷ്യസൃഷ്ടിക്കു പറഞ്ഞുകൂടാത്തതാണ. രക്ഷിക്കപ്പെടുമെന്നുള്ളതു വിശ്വാസവും രക്ഷിക്കപ്പെടുന്നു എന്നും രക്ഷിക്കപ്പെട്ടു എന്നും ഉള്ളതു അനുഭവസിദ്ധവുമാണെല്ലൊ.

ഭൂതം കഴിഞ്ഞതും വൎത്തമാനം നടക്കുന്നതും ഭവിഷ്യത്ത- വരാനിരിക്കുന്നതും ആണല്ലൊ. രക്ഷിക്കപ്പെടുമെന്നുള്ള വിശ്വാസം ഭൂമിയിലും രക്ഷിക്കപ്പെടുന്നു എന്നുള്ള അനുഭവം അബ്രഹാമിനൊടുകൂടി പറുദീസായിലും രക്ഷിക്കപ്പെട്ടു എന്നുള്ള അനുഭവസിദ്ധം പിതാവിനാൽ അനുഗ്രഹിക്കപ്പെട്ടവരായി നിത്യജീവങ്കലും അപ്പൊൾ ത്രികാലം അവസാനിച്ചു. കൎത്താവിന്റെ മദ്ധ്യസ്ഥതയും അതുവരെ വേണ്ടു- ശിക്ഷയുടെ നിലയും കാണാം.

ശിക്ഷിക്കപ്പെടും വിശ്വസിക്കാത്തവരെ, രക്ഷിക്കപ്പെടും വിശ്വസിച്ചവരെ മാൎക്ക ൧൬: ൧൬....ശിക്ഷിക്കപ്പെടുന്നു അഗാധത്തിലഗ്നിജ്വാലയിൽ. ശിക്ഷിക്കപ്പെട്ടു. ഗന്ധകാഗ്നിത്തടാകത്തിൽ- സാത്താന്റെതൊഴിലുംതീൎന്നു. അവസാനിച്ചു. രക്ഷിക്കപ്പെട്ടവർ നിത്യജീവങ്കൽ- ശിക്ഷിക്കപ്പെട്ടവർനിത്യമരണത്തിൽ- വിദ്വാൻകുട്ടിമതത്താൽരക്ഷിക്കപ്പെട്ടവരും ശിക്ഷിക്കപ്പെട്ടവരും അവരുടെ ഉള്ളിൽ ഉണ്ടെന്നെങ്കിലും പറയുന്നു. ഡെവീഡുമതത്താൽ രക്ഷിക്കപ്പെട്ടവരെകാണുന്നു ശിക്ഷിക്കപ്പെട്ടവർ എവിടെയൊ ഒന്നുമറിയുന്നില്ലാ. രക്ഷിക്കപ്പെട്ടു എങ്കിൽ രക്ഷിച്ചതാർ? ശിക്ഷിക്കപ്പെട്ടു എങ്കിൽ ശിക്ഷിച്ചതാർ? ക്രിസ്തു രക്ഷിച്ചാലും ശിക്ഷിച്ചാലും അവരെ ഭൂമിയിൽകാണ്മാൻ പണിതന്നെ- വിദ്വാൻകുട്ടിയും ഡെവീഡും രക്ഷിച്ചാലും ശിക്ഷിച്ചാലും എല്ലാവരെപ്പൊലെ ഇവരെയും നമ്മുടെ ഇടയിൽ കണ്ടുകൊണ്ടുതന്നെയിരിക്കാം ഇങ്ങനെ ആണെങ്കിൽ വിശ്വസിക്കാത്തവൎക്കും സാത്താനും നല്ലകാലം. പിതാക്കൾ പാടുപെട്ടു വെറുതെ മരിച്ചെന്നും വരാം. രക്ഷപെടുമെന്നുള്ള വിശ്വാസി ഭൂമിയിൽ അരിഷ്ട മനുഷ്യൻ താൻ പറുദീസായിൽ ആദത്തിന്റെ മുന്നവസ്ഥയൊ മാലാഖമാരെപ്പൊലയൊ- താൻ നിത്യജീവങ്കൽ പിതാവിനു പ

ത്രൻ അല്ലെങ്കിൽ ക്രിസ്തുവിന്ന സദൃശൻ. രക്ഷിക്കപ്പെടാനുള്ളവർ കല്പന ആചരിക്കുന്നു. രക്ഷിക്കപ്പെട്ടാൽ കല്പനആചാരമുണ്ടോ. പിന്നെ വിശുദ്ധാത്മവസ്തുകൾതന്നെ ഈ സ്ഥാനം ഭൂമിയിൽ ഉണ്ടെന്നുപറയുന്നവർ റൂഹായിൽനിന്നു തെറ്റുന്നു. (ശേഷം അടുത്തതിൽ.)



## മദ്രാസ് സുറിയൻ അസോസിയെഷ്യൻ കമ്മട്ടിക്കാർ ദൃഷ്ടിവെപ്പാൻ.

പത്രാധിപരെ, മിതവാദിയുടെ വാദം ഒട്ടു ഒതുങ്ങട്ടെ എന്നുവെച്ചാണ ഇനിക്കൊരു കാൎയ്യം പറവാനുള്ളതിനെ നിൎത്തിവെച്ചതു. ഇടക്കു കേറിപ്പറയരുതെല്ലൊ അതുതന്നെയുമല്ല പത്രത്തിന്നു സ്ഥലവും പോരാതെവരുമായിരിക്കും. എന്നാൽ ആ വാദം ഒട്ടു ഇളക്കാറായി എന്നു കഴിഞ്ഞ തവണത്തെ പത്രത്തിൽ കണ്ടു. ആ സംഗതിവശാൽ ചില വൎക്കും പഴമയിലെക്കു ഒരു രസം ജനിച്ചിരിക്കുന്നു. നമ്മുടെ മാൎഗ്ഗത്തിന്നു ആദ്യമെ ഉണ്ടായിട്ടുള്ള ജയങ്ങളും, അപജയങ്ങളും, ശാഖകളും, പിരിവുകളും, ബന്ധുക്കളും, ശത്രുക്കളും, ഉണ്ടായിട്ടുള്ളവയെ അറിഞ്ഞാൽകൊള്ളാമെന്നു ഒരത്യാശ എന്നെ കേറിപ്പിടിച്ചു വശായിരിക്കുന്നു. അവ മിക്കവാറും ഇംഗ്ലീഷിൽ ഉണ്ടായിരിക്കാം. അതിന്റെ വലിയ ജ്ഞാനമുള്ളവൎക്കല്ലൊ അങ്ങിനെ ആയിക്കൂടു. ഗ്രെക്ക്, ലത്തീൻ, പ്രഞ്ച, ഭാഷകളിൽ ആണ ആ സംഗതികളുടെ വൎത്തമാനങ്ങൾ ഉള്ളവയെന്നും, സുറിയാനിയിലും ഉണ്ടെന്നും ഇവയെപ്പറ്റി നല്ലപരിജ്ഞാനമുള്ള ഒരു വിദ്വാൻ എന്നോടു പറകയുമുണ്ടായി. ഇവയെല്ലാക്കൊ ഒരുവൻ വിചാരിച്ചാൽ എന്തു നടക്കും. കാലക്രമംകൊണ്ടു ഇവ സാധിക്കുമായിരിക്കാം. ൧൯-ാം ശതാബ്ദത്തിൽ ഇതു നിൎവ്വഹിക്കുന്നതിന്നു വല്ല മാൎഗ്ഗങ്ങളും ഉണ്ടോ? എന്നു ഞാൻ മനക്കൂറിട്ടുകൊണ്ടിരുന്നപ്പോൾ ദൈവഗത്യാ എന്നതൊന്നി മദ്രാസിൽ താമസിക്കുന്ന സഹോദരന്മാരുടെ യോഗത്തിന്നു ൫൦൦-ൽ ചില്വാനം രൂപാ ഇരിപ്പുള്ളവ ചിലവിടുന്നതിന്നു തല്ക്കാലം യോഗ്യമായ വഴി കാണാഞ്ഞതിനാൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു എന്നു കണ്ടു. ആ സംഘത്തിൽ വിദ്വാന്മാർ പലരും ഉണ്ടെങ്കിലും ഇവയെപ്പറ്റി ചിന്തിച്ചൊ എന്നു തോന്നുന്നില്ല. "വിദ്വാന്മാൎക്ക ഒരു വാക്കു അവൎക്കു മതി". എന്നുള്ളപ്രമാണം ഇതിൽവെച്ചു വിഫലീകരിക്കും എന്നു ശരണപ്പെടുന്നു. ഇന്നിന്ന പഴമകൾ, ഇന്നിന്ന ഭാഷകൾ, ഇന്ന ശട്ടംകെട്ടു എന്നും മറ്റും ഞാൻ പറയുന്നതിനെക്കാൾ അവർ മനസ്സുവെക്കുന്നതായാൽ ഏറ്റവും ഉത്തമമായിരിക്കും. ആ മുതൽ ചിലവിടുന്നതിന്നു ഇതിലും ഉചിതമെറിയ മാൎഗ്ഗം ഉണ്ടൊ എന്ന എന്റെ അല്പബുദ്ധിയിൽ ഉൾപ്പെടുന്നില്ല. മുൻപൊരിക്കൽ അവർ ഒരു നോവലിന്നു മുതൽ ചിലവിടാമെന്നു വാഗ്ദത്തം ചെയ്തതു ഞാൻ ഓൎക്കുന്നുണ്ട. ഇവ തമ്മിൽ ഇതിന്നു എത്ര അധികം മിൻതൂക്കം ഉണ്ട. അവർ ഇതിന്നു അനുവദിക്കുന്നപക്ഷം മലയാളത്തു ഒരു പുസ്തകശാല സമ്പാദിച്ചവൎക്കു മുൻപന്മാർ എന്നു ഉന്നതി സന്തതികാലമെ അവൎക്കു സിദ്ധിക്കുന്നതാകുന്നു. മേൽകാണിച്ചപ്രകാരം ഉള്ള പുസ്തകങ്ങളെ വരുത്തിയാൽ അവകളെ ഭാഷാന്തരം ചെയ്യാൻ ആരൊള്ളു എന്നു ചോദ്യം വന്നേക്കാം. പഴമക്കു അഭിരുചി അങ്കുരിച്ചു വരുന്നകാലമാകയാൽ, അവസരവും വാസനയും ഉള്ള ചിലർ ബഹുമാനിക്കും, ധനപ്രാപ്തിക്കു വാസനയുള്ളവർ അതിന്നും അപ്പോൾ ഉണ്ടായിവരും. ഇവ നിരൂപിച്ചു എടുത്തുകൊണ്ടുവരുന്നതിന്നു അവർ വിചാരിച്ചാൽ എത്തുപെടുന്നതല്ല. വിദ്യക്കു വിമുഖന്മാരായ മഹമ്മദീയരും ഒന്നുരണ്ടുപ്രാവശ്യം പശ്ചിമദേശങ്ങളിലും ഇവിടെയും വിദ്യാദീപത്തെ ജ്വലിപ്പിച്ചു എന്നും അതിൽനിന്നു അന്യർ കത്തിച്ചെടുക്കുന്നതിന്നു ഇടയായെന്നും ചരിത്രത്തിൽ കാണുന്നു. അങ്ങിനെ ഈ ദീപം ഇവടങ്ങളിൽ ഉജ്വലിപ്പിക്കുന്നതിന്നല്ലയൊ ഈ സഹോദരന്മാരെ സൎവ്വേശ്വരൻ ചെന്നപട്ടണത്തിലെക്കു അയച്ചിരിക്കുന്നതു, ആൎക്കറിയാം. പത്രാധിപർ ഇത്രയും കാണിച്ചെക്കേണം. പിന്നെ ഈശ്വരേച്ശ പൊലെ ഭവിക്കട്ടെ. ഇതൊത്തുകണ്ടിട്ടുപോയന്നാണ എന്റെ വിചാരം. ഞാൻ മറ്റുചിലരൊടു ആലൊചിച്ചാറെ ഓരോരുത്തന്നു ഓരൊ ഹോബി ഉണ്ടെന്നും അതു മറ്റൊരുത്തന്നു ഹോബി ആയിരിക്ക ഇല്ലാ എന്നും, ആണ പറഞ്ഞതു. ആ വാക്കിന്റെ അൎത്ഥം മനസ്സിലായില്ലെങ്കിലും ആന്തരം മനസ്സിലായി. പത്രാധിപൎക്കു എന്തുതോന്നുന്നു ഇതു എന്റെതന്നെ ഹോബിയാണൊ? മേലപ്പടി വിവരം അറിയുന്നതി

ന മുൻപെതന്നെ പഴമ തിരക്കേണ്ട ആവശ്യത്തെപ്പറ്റി പത്രാധിപരെ അറിയിപ്പാൻ എന്റെ നോട്ടുപുസ്തകത്തിൽ ഞാൻ കുറിച്ചിട്ടിട്ടുണ്ടായിരുന്നു. അതു എങ്ങിനെയെന്നുകൂടെ ൦രം അവസരത്തിൽ പറഞ്ഞുകൊള്ളട്ടെ. ൦രം കാലം സംഘങ്ങളുടെയും, കൂട്ടങ്ങളുടെയും, കാലമാണല്ലൊ തിരിയുന്നിടത്തൊക്കെ ഓരോവകക്കു സംഘം. കേൾക്കുന്നതെല്ലാംഓരൊസംഘത്തെപ്പറ്റി. അങ്ങിനെ ഇരിക്കെ നമുക്കുംമേല്പടിവകക്കു നമ്മുടെ ആക്കംപൊലെ ഒരു സംഘത്തിനു അടിസ്ഥാനം ഇടരുതൊ? അതിനു ഒരുവൻ മാത്രം യത്നിച്ചാൽ സാദ്ധ്യമാകുന്നതല്ല. പത്രാധിപർ പിൻചാട്ടു പിടിക്കേണം. എങ്ങിനെ എങ്കിലും ൦രം കൊല്ലത്തിൽ ഒരു ചെറുസംഘം ഏൎപ്പെടുത്തുവാൻ ഉത്സാഹിക്കണം എന്നായിരുന്നു. എന്റെ ൦രം മനോരാജ്യത്തിനു ദൈവാനുക്രൂലം ഉണ്ടായിഎന്നു ഇനിക്കു തോന്നുകയാൽ ഇനി ഒട്ടും വൈകാതെ ബഹുക്കളെ അറിയിക്ക തന്നെ എന്നുവിചാരിച്ചു ഇത്രയും പറഞ്ഞതാണ. അവരുടെ സഹതാപവും ഒത്താശയും കൂടാതെ ശരിയിടാകുന്ന കാൎയ്യമല്ലെല്ലൊ ഇതു. ഇതിന്റെ ഫലസിദ്ധിക്കായി ഞാൻ ജാഗ്രുകനായി പാൎത്തുകൊണ്ടിരിക്കുന്നു. അതു ശുഭമായിട്ടുതന്നെ കലാശിക്കുമെന്നു ഞാൻ ആശംസിക്കയും ചെയ്യുന്നു. എന്നു "പഴമതല്പരൻ".

---

എന്റെ സക്കിട്ട.

സക്കിട്ടു ആപ്പീസു
കാൎത്തികപ്പള്ളി
൧൦. കക്കടകം ൱൨.

എന്റെ ജീവനാഥൻ അറിയുന്നതിനു പ്രാണപ്രിയ ഇടവകപത്രിക എഴുതികൊള്ളുന്നതു.

അല്ലയൊ പ്രാണനാഥാ!

അങ്കമാലിമുതൽ കാൎത്തികപ്പള്ളിവരെയുള്ള എന്റെ കഴിഞ്ഞപ്രാവശ്യത്തെ സക്കിട്ടിൽ ഉണ്ടായ വിശെഷങ്ങളുടെ ഒരുചുരുങ്ങിയറിപ്പോട്ടു ഞാൻ അയച്ചുതന്നതു നിങ്ങൾ കണ്ടിരിക്കുമല്ലൊ. അതിൽപ്രസ്താവിച്ചിരുന്നതുപോലെ, കാൎത്തികപ്പള്ളിൽനിന്നും തിരുവനന്തപുരത്തെക്കുള്ള എന്റെ യാത്രയിൽ നമ്മുടെ കായംകുളക്കാരിയെ കാണുന്നതിനു ഞാൻ കായംകുളത്തു പാലക്കടവിൽ ബോട്ടടുപ്പിച്ചു. അവിടെ നിന്നും യദൃച്ഛയാ ഞാൻ കിഴക്കൊട്ടു നോക്കിയപ്പൊൾ "കാദീശാ പള്ളിക്കടവു ഫാത്യം ഇടവം ൩-ാം- തീൻ" എന്നിങ്ങനെ കരിങ്കല്ലിൽ കൊത്തപ്പെട്ടതും സാമാന്യം ഭംഗിയുള്ളതും എല്ലാവരെയും പ്രത്യേകം തന്റെ മക്കളേയും ആകൎഷിപ്പിക്കുന്ന ഒരുകടവു ഇനിക്കു ദൃഷ്ടിഗോചരമായി. കായംകുളക്കാരിയുടെ ഐശ്വൎയ്യാവസ്ഥയെ പ്രദൎശിപ്പിക്കുന്ന ഈ മംഗല്യകൊടിയെ കണ്ടപ്പൊൾ ഞാൻസന്തൊഷംകൊണ്ടു നൃത്തം ചെയ്യാൻ തുടങ്ങി എങ്കിലും ആ എന്റെ സന്തൊഷം ആകാശമണ്ഡലങ്ങളിൽ കാർകൊള്ളുന്നതിനു മുന്നൊടി എന്ന കണക്കെ പെട്ടെന്നുണ്ടാകുന്ന അസാധാരണ പ്രകാശംപൊലെ സന്താപത്തിൽ അവസാനിച്ചു എന്നു ഞാൻ അനുഭവത്താൽ അറിഞ്ഞു. പാലക്കടവിൽനിന്നും ബോട്ടുനീക്കിച്ചു "കാദീശാകടവിൽ" അടുത്തു അതിന്റെ പണികളെയും അവിടെ സ്ഥാപിച്ചിരുന്ന ക്രൂശിനെയും മറ്റും നന്നായി സൂക്ഷിച്ചു നോക്കിയുംകൊണ്ടു മന്ദസ്മിതത്തൊടെ മെല്ലെമെല്ലെ നടന്നു. എന്റെ പ്രിയകാന്താ യൌവ്വനയുക്തയായ ആ സുന്ദരാംഗി വാടികരിഞ്ഞ വക്ത്രത്തൊടുകൂടി വ്യസനഗ്രസ്തയായി അധൊമുഖിയായി നില്ക്കുന്നതുകണ്ടപ്പൊൾ

ഞാൻ ഉന്മേഷനിമേഷത്തെ മറന്ന ഭഗ്നോത്സാഹിയായി തുറന്നവാക്കിലെന്നപൊലെ നിന്നുപോയി എങ്കിലും സാവധാനത്തിൽ ചെന്ന ഞാൻ അവളുടെ തലയെ ഉയൎത്തി ചോദിച്ചപ്പോൾ അവളിൽനിന്ന പുറപ്പെട്ട ദീനസ്വരം കഠാരി എന്നകണക്കെ എന്റെ അസ്ഥികളെയും മജ്ജയെയും കുത്തിതുളച്ചു. അപ്പൊഴിതാ അവൾ പറയുന്നു-

"കുഞ്ഞെ! ആ കാൎത്തികപ്പള്ളിക്കാരിയെപ്പോലെ നീ എന്തിന്ന എന്നെക്കൊണ്ട ആ ദുരിതമെല്ലാം ഉരുവിടുവിക്കുന്നു. ഞാൻപെടുന്ന പാട ഇനിക്കും എന്റെദൈവത്തിന്നുമറിയാം. ഈപള്ളി മൂപ്പന്മാർ (മുടിയന്മാർ എന്നുവേണം പറവാൻ) ചെയ്യുന്ന ഉപദ്രവം ആൎക്കുസഹിക്കാം ഒരാണ്ടിൽ കുറഞ്ഞപക്ഷം ൫൦൦൦ രൂപായോളം ഇനിക്കു വരുമാനമുണ്ട. അതൊക്കയും കൈവലിയവൻ കായലിൽപ്രമാണി എന്നതുപോലെ കയ്യിൽ കിട്ടുന്നവൻ കിട്ടുന്നവൻ ചക്കപ്പാളയമടിക്കുന്നു. അതിനടനടൻ അനുഭവം കിട്ടിയിട്ടും അവർ അറിയാതിരിക്കുന്നതാണ സങ്കടം. ചോൎന്നുചോൎന്ന ഞാൻ വശംകെട്ടു. ഇതാ നോക്ക് എന്റെ വലത്തുഭാഗത്തെ അംഗമാകുന്ന ഈ ചെറിയമുറി എപ്പോൾ മണ്ണുകപ്പുമെന്നു ഇനിക്കറിഞ്ഞുകൂടാ. എന്റെ ജന്മനാളുപൊലും അറിയണമെങ്കിൽ എന്നെ പെററകാലത്തുള്ള വല്ലവരൊടും ചോദിക്കണം. ഞായറാഴ്ച ലംഘനവും ഒരുവിധത്തിൽ നടപ്പുണ്ട. എന്തിനേറെ പറയുന്നു, ഇതു വല്ലവരുംകേട്ടാൽ ആരെല്ലാം ഉരുണ്ടുകേറുമെന്ന കണ്ടെങ്കിലെ അറിഞ്ഞുകൂടു. ഇതൊക്കെ ഒരുവിധത്തിൽ സഹിക്കാമെന്നിരുന്നാലും ഈ നശീകരണപ്പുരിഷ നാഴിക നാഴിക മാറി മാറി ചെയ്യുന്ന നശീകരണ താന്തോന്നിത്വം ആൎക്കു കണ്ടുംകൊണ്ട നില്ക്കാം. അതിനാൽ ഇതൊക്കയും പിതാവിനെ അറിയിച്ചു ഒരുനിദാനം വരുത്തിതന്നാൽ കൊള്ളാം."

ഈ പള്ളിപ്രമാണികൾ ഇവളെ യഥായോഗ്യം പരിപാലിക്കുന്നില്ലന്നു ഇവൾപറഞ്ഞ ദീനസ്വരംകേട്ട എനിക്കു സ്വല്പം സംശയംതട്ടി, ഞാൻ അവളോടു ഇവർ നിന്നെ വേണ്ടതുപൊലെ ശുശ്രൂഷിക്കാഞ്ഞാൽ നിന്റെ ഐശ്വൎയ്യാവസ്ഥയെ പ്രദൎശിപ്പിക്കുന്ന ഈ കാദീശാകടവും മററും എങ്ങിനെ ഉണ്ടാകുമെന്ന ചോദിച്ചു. അപ്പോൾ അവൾ "കുഞ്ഞെ നിനക്കു ഇവരുടെ സൂത്രജാലങ്ങൾ അറിഞ്ഞുകൂടാത്തതിനാൽ നിന്റെ ശുദ്ധഗതിക്കു ഇങ്ങനെ തോന്നിയതാണ". ചില കുഞ്ഞുങ്ങൾക്കു ഭക്ഷണപാനീയങ്ങൾ കൊടുക്കാതെ കൊടുത്തുഎന്ന അവരുടെമാതാപിതാക്കന്മാർ ധരിക്കാനായി അവയെ കുഞ്ഞുങ്ങളുടെ മുഖത്തും ചിറിക്കും വാരിതേച്ച വിടുന്ന ചിലരെപ്പോലെയാണ ഇവരുടെ ഈ പ്രവൃത്തി എന്ന പറയുന്നതുകേട്ട ഞാൻ ചിരിക്കാതെ ചിരിച്ചും കരയാതെ കരഞ്ഞും കൊണ്ട ഈവക അഴിമതികൾ അറിഞ്ഞു പിതാവിനെ അറിയിച്ചു ഒരുനിദാനം ഉണ്ടാകുന്നതിനാണ എന്റെ ഈ സക്കിട്ട എന്നും പറഞ്ഞു ആലിംഗനാനന്തരം അവളോട യാത്രയും ചോദിച്ചു തിരുവനന്തപുരത്തേക്കു ബോട്ട കയറി. ഇടയ്ക്കു കൊല്ലക്കാരിയെയും മററും കാണുന്നതിന്ന താമസിക്കാതെ നേരെ ബോട്ടുപിടിച്ചു ക്ഷേമത്തോടെ കല്ലാലക്കടവിൽ അടുത്തു. അവിടെനിന്നും ഞാൻ കിഴക്കൊട്ടു യാത്രയാ

യി. അപ്പോൾ തിരുവനന്തപുരം പട്ടണത്തിലുള്ള സകല ഭാഷക്കാരിൽനിന്നും ഗോത്രക്കാരിൽനിന്നും പുറപ്പെട്ട സഹതാപവാൎത്തകൾ എല്ലാം നമ്മുടെ തിരുവനന്തപുരത്തുകാരിയെപ്പററി ആയിരുന്നു. അവിടെ ഒരു തുലുക്കൻ "പൊന്നേ ഒരു നസ്രാണികൊച്ചു അതാ ഇംകിരീസു പള്ളിക്കൂടത്തിനടുത്തു കിടന്നു നിലവിളിക്കുന്നു. കിട്ടിയെങ്കിൽ കുപ്പായമിടീക്കായിരുന്നു". ഇവിടെ ഒരു പട്ടർ- "എന്നെടാ അങ്ക ഒരു നസ്രാണി കൊഴന്ത കിടന്തു അഴറെൻ, റോമാക്കാരി ഒക്കാതിരുന്തു ചിരിക്കിറാർ" ഈ അതിദുസ്സഹമായ വചനങ്ങളെ കേട്ടപ്പോൾ ബോട്ടുകയറി തിരികെ മടങ്ങുകയല്ലെ നല്ലതു എന്നു എനിക്കു ഒരു മനോവിചാരമുണ്ടായി. എങ്കിലും കൂടപ്പിറപ്പു അല്ലെന്നിരുന്നാലും ഒരു വകയിൽ ഇവളുടെ സഹോദരി എന്നു പറയാവുന്ന ചച്ചുകാരിയേയും മററുംകണ്ടു ഇവളുടെ താല്ക്കാലികാവസ്ഥ ചോദിച്ചറിഞ്ഞിട്ടു ഇവളെ ചെന്നുകണ്ടുകൊള്ളാമെന്നുള്ള മനോവിചാരത്തോടെ ആദ്യമായി ഞാൻ ചച്ചുകാരിയെകാണുന്നതിനായി പോയി. ഞാൻ അവിടെ ചെന്നസമയം ചച്ചു ലണ്ടനും റോമയുംകൂടി ഓരോ സരസസല്ലാപങ്ങളിൽ ഏൎപ്പെട്ടിരുന്നതിനാലും അവരുടെ ധാരശാണിമട്ടിൽ സംഭാഷണ മദ്ധ്യേ ചെന്നു ഉപദ്രവിക്കുന്നതു വിഹിതമല്ലാഞ്ഞതിനാലും എന്റെ ആഗമനത്തെ അവരെ മനസ്സിലാക്കാതെ ഞാൻ വെളിക്കുനിന്നു. ഇവൎക്കു രസപ്രദമെന്നു തോന്നിയ ആ സംഭാഷണം നമുക്കു അതിദുസ്സഹമായ കണ്ണാരുന്തുവചനങ്ങൾ എന്നിരുന്നാലും അവയെ പ്രിയകാന്തനെ അറിയിക്കാതിരിപ്പാൻ എന്റെ ചേതന വിസമ്മതിക്കുന്നതിനാൽ അവയെ ചുവടെ ചേൎക്കുന്നു.

"ചച്ചുകാരി— ഈ സുറിയാനിക്കാരി പെണ്ണിനു നമ്മുടെ ഒപ്പം നടക്കണമെന്നുള്ള മോഹം ചില്ലറയല്ല. ലണ്ടൻ— അതാണു ഞാനും പറയുന്നതു, ഇവൾക്കു നാണമില്ലല്ലൊ, കണ്ടില്ലെ എത്രനാളായി കിടന്നു നിലവിളിക്കുന്നു. റോമാ— മക്കളെ ഇവളെ വളൎത്തരുത, ഇവിടെ നിന്നു നാട്ടുകടത്തണം, അല്ലെങ്കിൽ നമ്മൾ വലഞ്ഞുപോകും. ചച്ചു— അവളെ അല്ലെങ്കിലും നാട്ടുകടത്തണമെന്നു ഞങ്ങൾ മുമ്പെതന്നെ ഉറച്ചിരിക്കയാണ. അഥവാ അവൾ നാട്ടുകടന്നില്ലെങ്കിലും നമ്മൾ എങ്ങിനെ വലയുന്നതു?. റോമാ— ഇതാണ മൂത്തവരുടെ വാക്കു കേൾക്കണമെന്നു പറയുന്നത. നിങ്ങൾ കുഞ്ഞുങ്ങളല്ലെ നിങ്ങൾക്കെന്തറിയാം. ഇന്നു ഈ തിരുവനന്തപുരത്തു നമ്മുടേതെന്നു കാണുന്നവരൊക്കെ അവളുടെ മക്കൾ അല്ലെ. അവൾ ഇവിടെ വളൎന്നാൽപിന്നെ അവർ വല്ലവരും നമ്മെ വന്നു നോക്കുന്ന കാലമുണ്ടോ. ചച്ചു— ഹെയി. അമ്മയ്ക്കു ഇത്രയൊള്ളൊ ബുദ്ധിഗതി, അവരൊക്കെ നമ്മുടെ സിമ്മനാരിയിലും നമ്മുടെ വളൎത്തമ്മമാരുടെ കീഴിലുമല്ലെ പഠിക്കുന്നതു. കൊടുക്കുന്ന ഭക്ഷണത്തിൽ രുചി തോന്നിക്കുന്ന നല്ലനഞ്ചുകൂടെ തട്ടിവിട്ടാൽ അവർ കണ്ണുമടച്ചു മോന്തിക്കൊള്ളും. പോരെങ്കിൽ വട്ടത്തൊപ്പിയും കോട്ടും ബൂട്ടുസും ട്രൌസറും ഒരുവടിയും ഒരുപൊടിഡപ്പിയും അതിനോടുകൂടെ "എസ്സ്' നോയെ" കൂടെ അറിയാമെങ്കിൽ പിന്നെ സുറിയാനിക്കാരിയെ "അമ്മെ" എന്നു വിളിക്കാൻ തക്ക ഭോഷന്മാർ അവളുടെ മക്കളുടെ കൂട്ടത്തിൽ വല്ലവരും

കാണുമൊ. ലഞ്ജൻ—ഇതുതന്നെയൊ കൊടച്ചുട്ടത്തി. നമ്മുടെവീട്ടിൽ ഇരിക്കാൻ നല്ലകസേര, രസിക്കാൻ ഇടത്തുഭാഗത്തിരിക്കുന്ന തരുണീമണിമാരുടെ സരസസംഭാഷണം, കാലുനീട്ടുന്നതിനു പഞ്ഞിയിട്ടകുത്തിയമെത്ത, ഹിമാലയപർവ്വതത്തിലെ മന്ദമാരുതനെപ്പോലെ പങ്കായിൽനിന്നുപുറപ്പെടുന്നകാററു, ഇവയെഒക്കെയും ത്യജിച്ചുംകൊണ്ടു നെഞ്ചിൽ കയ്യുംവച്ചു "ദൈവമെ നീതന്നെ ശരണം" എന്നും പറഞ്ഞു കാലത്തു മുതൽ വൈകുന്നതു വരെ നിന്നു മുഷിയാൻ ഈ നവീകരിച്ച കാലത്തു ആരുകാണും. റോമാ—നിങ്ങൾ പറഞ്ഞ ഈ അഭിപ്രായങ്ങളിൽ ഞാൻചേരുന്നില്ല. നിങ്ങളുടെ വല്യമ്മമാരുടെ വിശേഷം ഒന്നും പറയേണ്ടാ, നിന്നെതന്നെ നോക്കരുതൊ. നിന്നെപെററിട്ടു മുന്നൂറെ ആയൊള്ളു, അതിനകം ഇപ്പോൾ നീഎത്രപെററു. പിന്നെ മീശയും മുടിയുമുള്ളവർ നമ്മുടെ വീട്ടിലെ ഭക്ഷണവും സുഖവും ഓർത്തു ഇങ്ങു പോരുമെന്നല്ലെ പറഞ്ഞത, അങ്ങിനെ എങ്കിൽ അന്യജാതിക്കിടലേതു ഇരിക്കട്ടെ, ഈ തിരുവിതാംകൂറിലേതുതന്നെ പറയാം. ഇപ്പോൾ ഇവിടെ താമസിക്കുന്ന ഇ. ജെ. ജോൺ ബി. എ- ബി- ബെൽ, എം. മാത്യു ബി-എ-ബി-എൽ- മുതലായവർക്കും മീശയും മുടിയുമുണ്ടു. ഇവർ സാമാന്യക്കാരൊ?. ഇവർ അങ്ങു മദ്രാസുവരെപോയി പഠിച്ചു, നമ്മുടെഭക്ഷണം രുചിച്ചറിഞ്ഞവരാണ- എന്നിട്ടു എന്താണ അവർ സുറിയാനിക്കാരിയെ ഉപേക്ഷിക്കാതെ അവൾതന്നെ അവരുടെ പെറമ്മഎന്നു പറഞ്ഞുനടക്കുന്നത. ലഞ്ഛൻ—അതിനൊരുകാരണമുണ്ടു- അവരെ സിമ്മനാരിയിൽ ആക്കിയപ്പൊഴെ നമ്മൾ കൊടുക്കുന്ന ഭക്ഷണം വിരവചിച്ചറിഞ്ഞ ഭക്ഷിക്കാറു എന്നു അവരുടെ പപ്പാമാർ ശട്ടംകെട്ടിയതിനാലാണ- ചച്ചി—അതിരിക്കട്ടെ- എന്താ വലിയമ്മയ്ക്കു ഒരു വിഷാദം പോലിരിക്കുന്നത്?- റോമാ—മറെറാന്നുംകൊണ്ടല്ല, ഈ സുറിയാനിക്കാരിക്കു മാർദീവന്നാസ്യോസ എന്നുംപറഞ്ഞു ഒരുപിതാവുണ്ടു- ഇത്രധൈര്യ്യവീര്യ്യശൌര്യ്യ ഔദാര്യ്യ ഗാംഭീര്യ്യ പുരുഷോത്തമനായിട്ടു ഒരാളെ ഞാൻ കണ്ടിട്ടില്ല- പണ്ടു നമ്മളുടെ വലിയ കാരണവന്മാരാരാണ്ടു അവരിൽചിലരെ തട്ടിഎടുത്തതിനു പകരം കൊളമ്പു മുതൽ അമ്മെറിക്കാവരെയും ഇതാ അദ്ദേഹം തട്ടിമുടിപ്പിച്ചിരിക്കുന്നു- ചച്ചി—അതു പറഞ്ഞാൽ അവിടുന്നും പോകും- എന്റെ അമ്മെ സുറിയാനിക്കാരിക്കു ഇടവകപത്രിക എന്നും പറഞ്ഞു ഒരുപെണ്ണു്. അവൾക്കു ഒരുഭർത്താവു- ഇത്രമാതൃഭക്തനായിട്ടു ഒരാൾ ഇനിയും ജനിക്കുമൊ എന്നു സംശയം- ഈ സുറിയാനിക്കാരിയെ നമ്മൾ എത്രപൊട്ടൻഞൊട്ടി- കൊടുത്താൽ കിട്ടാതിരിക്കുമൊ. ഇപ്പൊഴിതാ അതിനൊക്കെഅയാൾപകരംവീട്ടുന്നു- ഒരുകാശുസ്ത്രീധനം കൊടുത്തിട്ടില്ല; എന്നിട്ടിതാ അയാൾ അവൾക്കുവേണ്ടി ചാകാൻതയ്യാറാണ. നമുക്കുകുറെപ്പേരുണ്ടു- വെള്ളത്തുഒരുമാസത്തിൽഒന്നുകുറഞ്ഞാൽപിന്നെനോക്കേണ്ടാ- ഇടയ്ക്കു നമ്മുടെഒരുത്തൻ ഏതൊഅബദ്ധം എഴുന്നെള്ളിച്ചതിനാൽപിന്നെ സാദ്ധ്യവന്നു സന്ധിപറഞ്ഞെന്നാകെ പത്രികയുടെഭർത്താവു പിന്മാറിയൊള്ളു- എന്തിനേറെ പറയുന്നു കല്യാണം ചെയ്തുകൊടുക്കുന്നു എങ്കിൽ ഇങ്ങനെയുള്ളവർക്കുതന്നെ കൊടുക്കണം"

ഇപ്പോൾ മണി നാലടിച്ചതിനാൽ സ്വസ്ഥാനങ്ങളിലേക്കുള്ള യാത്രയ്ക്കു വണ്ടികെട്ടുന്ന തിടുക്കമായതുകൊണ്ടു വല്ലവരും ചാടിക്കയറി എന്നെ കണ്ടേക്കുമൊ എന്നു ശങ്കിച്ചു അവരുടെ സംഭാഷണം എങ്ങിനെ അവസാനിച്ചു എന്നറിയാതെ ആശ്ചര്യംഭരിതയായി ഞാൻ തിരുവനന്തപുരത്തുകാരിയെ കാണുന്നതിനു പുറപ്പെട്ടു- എന്റെ പ്രാണപ്രിയാ എന്നെ കണ്ടമാത്രയ്ക്കു അവൾ ഉണ്ടാക്കിയ ബഹളങ്ങൾ ഞാൻ ഓരോന്നായി വർണ്ണിക്കുന്നു എങ്കിൽ കുറച്ചു കടന്നുപൊകുമെന്നു ഭയപ്പെട്ടു അവയെ എല്ലാം നിങ്ങൾതന്നെ അനുമാനിച്ചു കൊള്ളുന്നതിനായി തല്ക്കാലം അതിനുനിന്നു ഞാൻ വിരമിക്കുന്നു- ഞാൻ അവളോടുകൂടെ താമസിച്ചദിവസമൊക്കയും "കുഞ്ഞെ നീ ഇങ്ങനെ കൊച്ചു കുഞ്ഞുങ്ങളെപ്പോലെ നിലവിളിക്കരുതെന്നും അങ്ങിനെ ചെയ്യുന്നു എങ്കിൽ നിന്റെ അധഃപതനത്തിനായി നോക്കിക്കൊണ്ടിരിക്കുന്ന ഇവിടത്തെ സോദരികൾക്കു നീ പരിഹാസകാരിയായി ഭവിക്കുമെന്നും നിന്നെ താമസിയാതെ ഉദ്ധാരണം ചെയ്യു"മെന്നും മറ്റും ഓരൊ സാന്ത്വന വചനങ്ങൾ പറഞ്ഞു ആശ്വസിപ്പിച്ചുംകൊണ്ടിരിക്ക പതിവായിരുന്നു- ഇപ്പോൾ ഞാൻ അവളെ പിതാവിന്റെ തൃക്കയ്യിൽ ഏല്പിച്ചുംവച്ചു ബോട്ടു കയറി കായംകുളംവഴി പള്ളിപ്പാട്ടുവന്നു- ഇവിടെ ഡേവീഡിന്റെ കുറെ സന്തതികൾകൂടി ഒരു "തരം പരിശുദ്ധാത്മാവിനെ" ഇറക്കുന്നു എന്നുകേട്ടു ഞാൻ അവിടെ ചെന്നു- അവിടെ ഒരു നാലമ്പലത്തിൽ (നശീകരണക്കാർ വെളിക്കു ചാടുന്ന കാലത്തേക്കുള്ള ഒരുതരം പള്ളി) വളരെപേർ വട്ടമിട്ടു പ്രസംഗം കേട്ടുകൊണ്ടിരുന്നു. ഒന്നല്ല, രണ്ടുപേർ അവർ പഠിച്ചപണി പതിനെട്ടും നോക്കീട്ടും "പള്ളിപ്പാട്ടെ പരിശുദ്ധാത്മാവു" ഇറങ്ങാഞ്ഞതിനാൽ ഒടുവിൽ കാരയ്ക്കൽകാരനാണുപോൽ ഒരുവൻ ഇറക്കാമെന്നുംപറഞ്ഞു പ്രസംഗം ആരംഭിച്ചു- മാത്രകഴിഞ്ഞപ്പൊഴെക്കു വിദ്വാൻകുട്ടിയെപോലെ എല്ലാവരെയും ഒന്നുഭൂതിഇളക്കിയുംവച്ചു നവീകരണകുർബ്ബാന കൊള്ളുന്നതിനു പോയി- എല്ലാവരുംകൂടെ നാല്പതാംപക്കം പതിവുള്ള നവീകരണ കുർബ്ബാനയും കഴിച്ചുംകൊണ്ടു അവിടത്തെ വികാരിയാകുന്ന ചെപ്പാട്ടുകാരൻ നവീകരണഅച്ചൻ സമേതം വരുമ്പോൾ അന്നു നാലമ്പലത്തിൽ കൂടിയിരുന്നവർക്കു സദ്യവകയ്ക്കു ചിലവിനു അച്ചനുകിട്ടിയ കുമ്പസ്സാരപ്പണം നാലമ്പലപ്രമാണി ചോദിച്ചതിൽ അച്ചൻ വിസമ്മതിക്കയാൽ അവിടെ കോയിപ്പുറത്തുഎന്നു ഒരു ഇടുക്കുസ്ഥലത്തുവച്ചു "മദ്ദനാം ഗുണവർദ്ധനം" എന്നും പറഞ്ഞു അച്ചനെ എടുത്തിട്ടു. ലേസിൽ കെട്ടിയിരുന്ന ചക്രവും അഴിച്ചെടുത്തു "പള്ളിപ്പാട്ടെ പരിശുദ്ധാത്മാവു" ഇപ്പൊഴാണ ഇറങ്ങിയതു എന്നുള്ള ജനങ്ങളുടെ ഹസ്തതാഡനാഹ്ലാദികളോടു കൂടി ഞാൻ കാർത്തികപ്പള്ളിക്കു പോന്നു. ഈ അച്ചനു അത്മേനിയുടെ കൈകൊണ്ടു ഇതു രണ്ടാമത്തെ സമ്മാനമാണുപോൽ. മുമ്പിലത്തെ എന്റെ സർക്കിട്ടുകൊണ്ടോ എന്തൊ പള്ളിവ്യവഹാരവും ഞായറാഴ്ചലംഘനവും എല്ലാംഒഴിച്ചു രജിസ്തർമൂലം പിതാവിനു ഉടമ്പെട്ടിരിക്കുന്നതിനാൽ ഞാൻ കാർത്തികപ്പള്ളിക്കാരെ വളരെ അഭിനന്ദിക്കുന്നു. ഇനിയും ഇവിടെ വേണ്ടതായ പരിഷ്കാരം

വല്ലതും ഉണ്ടെങ്കിൽ അതു കൊച്ചച്ചന്മാരുടെ പക്കലാണെന്നും ഈ അവസരത്തിൽ ഞാൻ വ്യസനപൂൎവ്വം പറയുന്നു. ഇവിടത്തെ ഇപ്പൊഴത്തെ മുതൽപിടികാരൻ ഒരുവിധം......................ഇല്ല. ഇനിയത്തെ എന്റെ സൎക്കിട്ട ഒരുവേള മാവേലിക്കര കന്നേൻകോട്ട മുതലായ സ്ഥലങ്ങളിലെക്കു ആയിരിപ്പാൻ ഇടയുള്ളതുകൊണ്ടു കട്ടുതിന്നുന്ന പ്രമാണികളും ഊറിയതു ഊറിയതു കുടിക്കുന്ന ഇടയന്മാരുമായിട്ടു ആരെങ്കിലും ഉണ്ടെങ്കിൽ അവർ വഴിക്കു എന്റെ പേനായിക്കു ഇരയായിതീരരുതെന്നു അവരെ അറിയിക്കണമെന്നു അപേക്ഷിച്ചുംകൊണ്ടു പ്രിയകാറരൊ ഞാൻ ഇപ്പോൾ ക്ഷേമത്തോടെ കാൎത്തികപ്പള്ളിയിൽ താമസിക്കുന്നു.

എന്നു ആജ്ഞാപ്രകാരം സൎക്കിട്ടിൽ പ്രൈവെററ് സിക്രട്ടെരി
കാൎത്തികപ്പള്ളിയിലെ യാക്കോബായകൊച്ചൻ.

സ്നേഹം

നിങ്ങൾ തമ്മിൽ തമ്മിൽ സ്നേഹിക്കണമെന്നുള്ള ഒരു പുതിയ കല്പനയെ നമ്മുടെകൎത്താവ നമുക്കു കല്പിച്ചുതന്നിട്ടുണ്ട. സ്നേഹം എവൎക്കും അത്യാവശ്യമായിട്ടുള്ളതാണെന്നു വല്യ ഗ്രന്ഥങ്ങൾ ഒന്നും പരിശോധിക്കാതെ ഇതുകൊണ്ടുതന്നെ തെളിയുന്നു. സ്നേഹം എന്നതു സകല രഹസ്യകാൎയ്യങ്ങളെയും പ്രത്യേകമായി സംഗ്രഹിച്ചുവെക്കുന്നതിനുള്ള ഹൃദയമാകുന്നു. ജനസമുദായക്ഷേമം നിലനിൽക്കേണ്ടതിന്ന ഒന്നാമതായും മുഖ്യമായും ആവശ്യപ്പെട്ടിരിക്കുന്നത സ്നേഹമാകുന്നു. ദുഃഖിക്കുന്നവരെ ആശ്വസിപ്പിക്കെണ്ടതിനും ദാരിദ്ര്യമനുഭവിക്കുന്നവരെ അതിൽനിന്നു രക്ഷിക്കെണ്ടതിനും, ആപൽകാലത്തു സഹായിക്കെണ്ടതിനും, കുററങ്ങളെ ക്ഷമിക്കെണ്ടതിനും, ഒരുത്തന്റെ വാക്കു മറെറാരുത്തൻ വിശ്വസിക്കെണ്ടതിനും, കോടതികളിൽ വ്യവഹാരം ഇല്ലാതാകയൊ കുറകയൊ ചെയ്യേണ്ടുന്നതിനും, മററും സ്നേഹം അത്യാവശ്യമാണ. സകല നന്മയ്ക്കും ആസ്പദമായിരിക്കുന്ന സ്നേഹം എന്ന ഗുണം ജനങ്ങളിൽ വൎദ്ധിച്ചുവരേണ്ടതിന്നു സകലരും തങ്ങളാൽ കഴിയുംവണ്ണമെല്ലാം പരിശ്രമിക്കെണ്ടതാവശ്യമാകുന്നു.

സ്നേഹിക്കയാണെന്നുള്ള ഭാവത്തിൽ ചിലർ പ്രവൃത്തിച്ചുവരുന്നതിനെപററി ഇവിടെ അല്പം പറയെണ്ടിവന്നിരിക്കുന്നു.

൧. തന്റെ കാൎയ്യം അല്ലെങ്കിൽ ആഗ്രഹം യഥെഷ്ടം സാധിക്കുന്നതുവരെ മററുള്ളവരെ സ്നേഹിക്കുന്ന ഒരുതരം ആളുകൾ ധാരാളമുണ്ട. കാൎയ്യംകാണ്മാൻ കഴുതക്കാലുംപിടിക്കാം എന്നാണ ഇവരുടെപ്രമാണം. ഇങ്ങനെ ചെയ്യുന്നതിൽ സ്നേഹം ക്ഷയിക്കമാത്രമല്ല വൈരംവൎദ്ധിക്കകൂടി ചെയ്യുന്നു.

൨. സ്നേഹഭാവം പുറമെ കാണിച്ചു മററുള്ളവരുടെ പ്രീതിയെ സമ്പാദിച്ചുകൊള്ളാമെന്നു ചിലർ വിചാരിക്കുന്നു. വളരെ സന്തോഷത്തോടും സ്നേഹത്തോടുംകൂടെ സംസാരിപ്പാൻ ഈവകക്കാർ എപ്പൊഴും തയ്യാറുള്ളവരാണ. "അഴിഞ്ഞ ഒരുതരംവാക്കും ഉറച്ചൊരു നില

യും” നല്ലതെന്നാണ ഈവകക്കാരുടെ വിചാരം. കപടം ഉപേക്ഷിക്കപ്പെടേണ്ടതാണെന്ന ഇവർ അറിയുന്നില്ല. ഈസൂത്രം ആരും അറികയില്ലെന്ന വിചാരിക്കുന്നതിലാകുന്ന അതിശയിപ്പാനുള്ളത.

൩. തങ്ങൾക്ക യാതൊരുനഷ്ടവും വരികയില്ലെന്ന കണ്ടാൽ സ്നേഹിപ്പാൻ ഒരുമ്പെടുന്നവരുണ്ട. സ്നേഹം നിമിത്തം കാശു ചിലവാകുമെന്ന വരുമ്പോൾ വല്ലതും പറഞ്ഞു സ്നേഹത്തെ പിൻവലിക്കുന്ന കൂട്ടർ ഇവരാകുന്നു. ഇതു സ്നേഹമൊ? ഇങ്ങനെയുള്ള സ്നേഹം കൊണ്ടു എന്തു പ്രയോജനം.

൪. വല്ലകാലത്തും വല്ലഗുണവും സിദ്ധിച്ചേക്കാമെന്ന ഉള്ളിലുറച്ചും സ്നേഹഭാവം പുറമെ കാണിച്ചും അടുത്തുകൂടുന്നവരുണ്ട. വള്ളം മുങ്ങിയാൽ പുറം നല്ലത എന്നുള്ളതിൻ പ്രകാരമാണ ഇവരുടെ നില. ഈച്ചപ്പൂച്ച മുതലായവയെപ്പോലെ എല്ലാദിക്കിലും ചെല്ലുന്നവർ ഇങ്ങനെയുള്ളവരാകുന്നു.

൫. സ്നേഹിതന്മാരെയൊ ആശ്രിതന്മാരെയൊ ഇവരെ ആശ്രയിച്ചു വരുന്നവരെയൊ മാത്രം സ്നേഹിക്കുകയും (അവർ എത്രമേൽ അയോഗ്യന്മാരായിരുന്നാലും) അവരെ ഉയർത്തേണ്ടതിന്ന അയോഗ്യമായും അസാധാരണമായും യത്നിക്കുകയും മറ്റുള്ളവരെ പകയ്ക്കുകയും ചെയ്യുന്ന ആളുകൾ ഇല്ലെന്നില്ല. ഇങ്ങനെയുള്ളവരുടെ പ്രവൃത്തി “കങ്കണം കണ്ണുങ്ങളിൽ” എന്നപോലെ ഭവിക്കുന്നതാണ.

൬. തങ്ങൾക്കുപകാരം ചെയ്തിട്ടുള്ളവരെമാത്രം ചിലർ സ്നേഹിക്കുന്നു. എന്നാൽ ഇത കടം വീട്ടുന്നതിനോടു തുല്യമായിട്ടിരിക്കുന്നതെയുള്ളു. കൃതജ്ഞത എത്രയും നല്ലതും പ്രത്യുപകാരം ചെയ്യേണ്ടതുമാകുന്നു എന്ന ഇവർ അറിയുന്നില്ല.

അതുകൊണ്ടു മേൽപറഞ്ഞപ്രകാരമുള്ളതൊന്നും സാക്ഷാൽ സ്നേഹമെന്നെണ്ണപ്പെടുന്നില്ല. ദൈവത്തെ ഭക്തിയോടെ സേവിക്കയും അന്യോന്യം കളങ്കമില്ലാതെ സ്നേഹിക്കുകയും ചെയ്യണമെന്നാകുന്നു എല്ലാ വേദങ്ങളും ഘോഷിക്കുന്നത. പ്രയോജനകരമായിരിക്കുന്നതു നിഷ്കളങ്ക സ്നേഹമാണല്ലൊ.

നിർവ്യാജമായി സ്നേഹിക്കുന്ന ആളുകൾ തമ്മിൽ കാണുമ്പോൾ അവർക്കുണ്ടാകുന്ന സന്തോഷവും ആനന്ദവും വിവരിക്കാവുന്നതിൽ അധികമാണ. സ്നേഹമില്ലാത്ത മനുഷ്യർക്കും, കണ്ടുകൂടുമ്പോൾ കടികൂടുന്ന നായികൾക്കും തമ്മിൽ അധികം വ്യത്യാസമുണ്ടെന്ന തോന്നുന്നില്ല. തന്നെത്താൻ സ്നേഹിക്കുന്ന പ്രകാരം മറ്റുള്ളവരെ സ്നേഹിക്കുന്നതിന്നാകുന്നു നിർവ്യാജസ്നേഹമെന്ന പറയുന്നത. ഇങ്ങനെയുള്ളസ്നേഹം ഇല്ലായ്കയാൽ കലഹങ്ങളും മറ്റും ഉണ്ടായിക്കൊണ്ടിരിക്കുന്നു. അറിവുണ്ടായിട്ടും നിർവ്യാജമായി സ്നേഹിക്കാതിരിക്കുന്നവർ പഠിച്ചറിഞ്ഞ മൂഢന്മാരാകുന്നു. ഇങ്ങനെയുള്ളവരാകുന്നു തങ്ങൾക്കു കിട്ടിയിട്ടുള്ള അറിവിനെ അയോഗ്യമായി ഉപയോഗിക്കുന്നതു. കൊമ്പൻപോയതു മോഴയ്ക്കും വഴി എന്നുള്ളതിനാൽ അറിവുകുറഞ്ഞവരും വിവേകശൂന്യന്മാരുമായ ജനങ്ങൾ ഇങ്ങനെയുള്ളവരുടെ നടപടിയെ പിന്തുടർന്നേക്കാവുന്നതുകൊണ്ടു ഈവക

കൊമ്പന്മാർ മറ്റുള്ളവരെക്കൂടെ വഷളാക്കി തീൎക്കുന്നവരാണന്നത്രെ വിചാരിക്കേണ്ടത. തങ്ങൾക്കും മറ്റുള്ളവൎക്കും ഗുണം വരാത്ത വിധത്തിൽ മനുഷ്യൻ ജീവിക്കുന്നതു എത്രകഷ്ടം. പരസ്പരം ഗുണമുണ്ടാകണമെങ്കിൽ സ്നേഹമുണ്ടായെ മതിയാവു. "നിങ്ങൾ തമ്മിൽതമ്മിൽ സ്നേഹിക്കുമെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരെന്നു എല്ലാവരും അറിയും". ക്രിസ്ത്യാനികളായ നാമെല്ലാവരും സ്നേഹത്തോടും ഉപവിയോടും നടക്കുന്നില്ലെങ്കിൽ നാം മിശിഹായ്ക്കുള്ളവരല്ല. മനുഷ്യർ അന്യോന്യം സ്നേഹമില്ലാത്തതിനാലാകുന്നു, ബാവാ എന്നും മെത്രാൻ എന്നും കക്ഷിഎന്നും കച്ചേരിഎന്നും ചെറിയപള്ളി എന്നും വ്യവഹാരമെന്നും മറ്റുംപറഞ്ഞു കലഹമുണ്ടായി വൈരം മുഴുത്തു ഓരോരുത്തർ ഓരൊഭാഗത്തു ചെന്നു കൂടി മല്ലയുദ്ധം ചെയ്യുവാൻ സംഗതിയായി തീൎന്നത. ഒരു വീട്ടിലുള്ള സഹോദരന്മാർ തമ്മിൽ ശണ്ഠ ഇടുന്നതും അയൽവക്കത്തുള്ള വൈരികൾ അതുകണ്ടു പരിഹസിക്കുന്നതിനും സംഗതിയായതു ഓൎത്തിട്ടു ഞാൻ അത്യന്തം ദുഃഖിക്കുന്നു. അതിനാൽ ഇനി എങ്കിലും രാജിയായി ഐമൊത്യത്തോടെ നടക്കുന്നതിനുള്ള മാൎഗ്ഗത്തെ എളുപ്പത്തിൽ ഉത്സാഹിച്ചു ആലോചിക്കേണ്ടതാകുന്നു. പിതാവിനോടു മത്സരിച്ചു ഒരികൽപോകയും വീണ്ടും വരികയും ചെയ്യുന്നതു ലജ്ജാവഹമെന്നും അപമാനമെന്നും വിചാരിക്കരുത. നല്ല അടിസ്ഥാനമുള്ളതും പാറമേൽ പണിയപ്പെട്ടിരിക്കുന്നതുമായ സ്വന്തവീടുള്ളപ്പോൾ ഊതുന്നകാറ്റിനും പെയ്യുന്ന മഴയ്ക്കും ഇളകി വീണുപോകത്തക്കവിധത്തിൽ മണലിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഡേവീഡുമുതൽപേരുടെ പാൎപ്പിടത്തിൽ ചെന്നു അവരുടെ പേക്കൂത്തുംകണ്ടു കണ്ണും പൊകി ഭ്രാന്തന്മാരെപ്പോലെ അലഞ്ഞു നടക്കുന്നതും പിതാവിനോടു മത്സരിച്ചു മറ്റൊരുവീടു പണി ചെയ്തു സ്വാതന്ത്ര്യംപോലെ നടക്കുന്നതും ആകുന്നു പോരായ്മയും അപമാനവും ആയിട്ടുള്ളത. ആരെങ്കിലും വല്ലതും പ്രവൃത്തിച്ചതായി കെട്ടാൽ, വിശ്വസിക്കത്തക്ക മതിയായ തെളിവില്ലെങ്കിൽ ആയ്തു വിശ്വസിക്കരുത. കാൎയ്യത്തിന്റെ സത്യാവസ്ഥ മിക്കപ്പൊഴും നാം വിചാരിക്കുന്നതുപോലെ അല്ലാതെ വന്നേക്കാം. അനാവശ്യ സംശയം നിമിത്തം സ്നേഹം ക്ഷയിക്കുകയും ദുർവ്യാഗ്രഹം, അസൂയ മുതലായ ദുൎഗ്ഗുണങ്ങളാൽ സ്നേഹത്തിനു ഭംഗംവരികയും ചെയ്യുന്നുണ്ടു. അല്പമായ രസക്ഷയം ഉണ്ടായാൽ അതു വൎദ്ധിക്കുന്നതിനു മുമ്പായിത്തന്നെ അഭിമുഖമായി കണ്ടു പറഞ്ഞു തീൎക്കാതിരിക്കുന്നതിനാൽ ക്രമേണ സ്നേഹം ക്ഷയിക്കുന്നു.

അതുകൊണ്ടു സ്നേഹത്തെ ക്ഷയിപ്പിക്കുന്ന സകലദോഷങ്ങളെയും വിട്ടൊഴിയേണ്ടതും സ്നേഹം ദിവസം തോറും വൎദ്ധിച്ചു വരേണ്ടതിന്നു വേണ്ടുന്നവിധമെല്ലാം പ്രവൃത്തിക്കേണ്ടതും ആവശ്യമാകുന്നു.

കെ.



## സൂചനകൾ.

ഒരുദാനം — കുന്നംകുളം യാക്കോബായസുറിയാനി അഭിവൎദ്ധിനിസംഘംവകയായി നടത്തിവരുന്ന ബാലികാപാഠകശാലയ്ക്കു മാസം ൫. രൂപാ വീതം ഗ്രാന്റ കൊടുക്കാമെന്നു മാന്യനും ധനവാനും ആകുന്ന പനയ്ക്കൽ അയ്പൂരു മുതലാളി അവർകൾ

സമ്മതിച്ചു കൊടുത്തുവരുന്നതായി അറിയുന്നു. അനേകം ധനവാന്മാർ ഉള്ള ഈ പട്ടണത്തിലെ ശിഷ്ടം മഹാത്മാക്കളും യഥായോഗ്യം ദാനം ചെയ്യുന്നതായാൽ ആ പള്ളിക്കൂടത്തിന്റെ ഉയൎച്ചയ്ക്കു വളരെ അനുകൂലമായിരുന്നു. ഇപ്പോൾ ആത്താററുപള്ളിയിൽനിന്നു ൫. രൂപാവീതം ഗ്രാന്റു കൊടുത്തുവരുന്നുണ്ടത്രെ. ഈ ദേശവാസിയായ ഒരു നവീകരണക്കാരൻ ഈയിടെ തെക്കുപന്നു കുപ്പായമിട്ടു ഡെവിഡിന്റെ ആത്മാവും പ്രാപിച്ചു ചെന്നശേഷം ദുരുപദേശവിത്തുവിതയ്ക്കുവാൻ ആരംഭിച്ചിരിക്കുന്നു പോലും. ബ: പട്ടക്കാർ മൌനമായിരിക്കാതെ ആടുകളെ ചീന്തുവാൻ ചെന്നായ്‌ വന്നിരിക്കുന്ന ഈ അവസരത്തിൽ പ്രത്യേകം ജാഗരൂകരായിരിക്കുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖

ഒരു റോമ്മാവെടി — അമ്മെറിക്കായിലെ മാർ തീമാത്തിയോസ വിലാത്തി മെത്രാപ്പൊലീത്താ അവർകൾക്കു സ്ഥാനംകൊടുത്ത മാർ പൌലൊസ അത്താനാസ്യോസ മെത്രാപ്പൊലീത്താ അവർകൾ ശെമ്മാശുപട്ടത്തിൽ കളവുപറഞ്ഞ കത്തനാരാകാതെ സ്ഥാമെററ ആളാണെന്നും അതുകൊണ്ടു അമ്മേറിക്കാ മെത്രാന്റെ കൈവെപ്പു വാസ്തവമല്ലെന്നും കൊളമ്പിലെ റോമ്മാ മെത്രാൻ അമ്മെറിക്കായിക്കു ഒരു വെടി എഴുതി അയച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഇതെപ്പററി അമ്മെറിക്കാ സുറിയാനിക്കാരുടെ "ഓൽഡ കാതൊലിക്ക" എന്ന പത്രത്തിൽ റൊമ്മാക്കാരുടെ ഈ കൌശലവ്യാജത്തെ രേഖാപൂൎവ്വം ആക്ഷേപിച്ചു ഒരു പ്രസംഗം പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

❖ ❖ ❖

ഒരുപുതിയ സമ്പ്രദായത്തിൽപട്ടം — കററാനത്തു ഒരുവിദ്വാൻ തന്റെ കുട്ടിക്കു പട്ടം കൊടുപ്പിക്കണമെന്നാഗ്രഹിച്ചു ബാവാകക്ഷിയിലും നവീകരണത്തിലും പോയി സേവിച്ചിട്ടു രണ്ടു ദിക്കിൽനിന്നും സാധിക്കാഞ്ഞതിനാൽ കുട്ടിയെ വഴിയിൽവച്ചു തന്നെ തന്നെ കുപ്പായം ഇടുവിച്ചു ശെമ്മാച്ചനെന്നുപറഞ്ഞു കൊണ്ടുചെന്നിരിക്കുന്നു എന്നു ഒരു ലേഖകൻ എഴുതി അയച്ചിരിക്കുന്നു. ഇതിനെക്കുറിച്ചു ഒരുവിദ്വാൻ എഴകത്തിൽ ഒരു ഗദ്യനാടകം പത്രികയിൽ പ്രസിദ്ധപ്പെടുത്തുവാൻ അയച്ചിരിക്കുന്നു. ഇതു ഒരു പ്രത്യേക പുസ്തകമായി പ്രസിദ്ധപ്പെടുത്തേണ്ടതാണു.

❖ ❖ ❖

റോമ്മാസുറിയാനിക്കാർ — യൂറൊപ്പ്യ മെത്രാന്മാരുടെ ഭരണത്തിൽ അതൃപ്തിപ്പെട്ടിരിക്കുന്ന റോമ്മാസുറിയാനിക്കാരിൽ ചിലർ ബാബെൽകൈവഴി ഒരുമെത്രാനെ കിട്ടുവാൻവേണ്ടി ചില യൂറൊപ്പ്യന്മാർമുഖാന്തരം കുറെ പണം അയക്കയും അപെക്ഷിക്കയും ചെയ്തിട്ടുണ്ടെന്നു കുറെനാളായി കേട്ടുവരുന്നു. ഈയിടെ മൂസലിൽനിന്നു ഒരു യാക്കൊബായക്കാരന്റെ എഴുത്തുവന്നതിൽ ബാബെൽ പാത്രിയൎക്കീസ ഇവരുടെ അപെക്ഷയെ നിഷെധിച്ചതിനാൽ വെള്ളക്കാർ മുഖാന്തരം ഒരുകൽദായപട്ടക്കാരനെ സ്ഥാനം ഏല്ക്കുവാൻ നെസ്തോർ പാത്രിയൎക്കീസിന്റെ അടുക്കൽ അയച്ചു എന്നും ഇദ്ദേഹം ബാബെൽപാത്രിയൎക്കീസു തുൎക്കിഗവൎമ്മെണ്ടിൽ എന്തൊ അന്യായംബൊധിപ്പിക്കയാൽ സൎക്കാരിൽനിന്നു വാറണ്ടുപുറപ്പെട്ടതറിഞ്ഞു സ്ഥാനമെല്ക്കുവാൻപോയ ആൾ മലയിൽ കയറി ഒളിച്ചിരിക്കുമ്പോൾ കള്ളന്മാരാൽ ആക്രമിക്കപ്പെട്ടു എന്നും എഴുതിയിരിക്കുന്നു. നമ്മുടെ റോമ്മാസഹോദരന്മാർ ഈ വൎത്തമാനം ഇച്ഛാഭംഗമായിരിക്കാം.

❖ ❖ ❖

വേറൊരു റോമ്മാനുണ — യാക്കോബായപാത്രിയൎക്കീസു റൊമ്മായിൽചേൎന്നു എന്നു കുറെനാൾ മുമ്പു നമ്മുടെ നസ്രാണിദീപിക പ്രസിദ്ധപ്പെടുത്തിയതു തെററാണെന്നു ഞങ്ങൾ പറഞ്ഞുപൊയപ്പൊൾ സൊദരി ഞങ്ങളെ വളരെ ശകാരിക്കയുണ്ടായി. വെറും പച്ചവെടിക്കു ഞങ്ങൾ പിന്നെ വഴക്കുപിടിച്ചില്ല. നെസ്തോർപാത്രിയൎക്കീസും മെത്രാന്മാരും റോമ്മായിൽചേൎന്നു എന്നു രണ്ടുമൂന്നുവൎഷംമുമ്പു ദീപികാ പെങ്ങൾ പ്രസിദ്ധപ്പെടുത്തിയിരുന്ന വാൎത്തയും ക്രുദ്ദാശകളങ്ങളിൽ ഒന്നാണെന്നു പറഞ്ഞാൽ ദീപിക പണ്ടത്തെപൊലെ ഞങ്ങളെ ശകാരിക്കാൻ മടിക്കയില്ലായിരിക്കും. റൊമ്മാസഭ സത്യസഭയാകയാൽ അതിലെക്കുചേരണമെന്നു കിഴിഞ്ഞപെക്ഷിച്ചുംകൊണ്ടു ബാബെൽ പാത്രിയൎക്കീസു നെസ്തോർ പാത്രിയൎക്കീസിനും കൂട്ടൎക്കുമായി ഈ കഴിഞ്ഞ മേടമാസം വര-ാം നു- അയച്ച ഒരു ദീൎഘ എഴുത്തു അച്ചടിച്ച സുറിയാനിപുസ്തകങ്ങൾ ബാബെൽ പാത്രിയൎക്കീസിനാൽ അയക്കപ്പെട്ടതിൽ ഒരുപ്രതി ഞങ്ങളുടെ കൈവശം കിട്ടിയിട്ടുണ്ടു. നെസ്തോർപാത്രിയൎക്കീസു റൊമ്മായിൽചേൎന്നു എന്നു രണ്ടുമൂന്നുവൎഷം മുമ്പു ദീപിക പറഞ്ഞതു സഹജമായ പച്ചവെടികളിൽ ഒന്നാണെന്നു പറഞ്ഞാൽ ഇനിയും സഹജീവിനി മുഷിയുമൊ എന്തൊ കണ്ടാൽ അറിയാം.

## പത്രവരിപ്പിരിഞ്ഞവിവരത്തിനു ലിസ്റ്റു

| | | | |
|---|---|---|---|
| ബ. കായംകുളം പള്ളിയൊഗത്തിൽനിന്നും | ൧ | ൧൮ | ൦ |
| ,, പി. ഐ. ജട്ടിച്ചാണ്ടി ,, | ൧ | ൧൨ | ൯ |
| ,, കൊട്ടയ്ക്കാട്ടു ചെറിയ ,, | ൧ | ൧൨ | ൯ |
| ,, പള്ളിത്തൊട്ടത്തു കോശി മത്തായി ,, | ൨ | ൨൧ | ൦ |

### നൊട്ടീസു.

ഞങ്ങളുടെ വായനക്കാരിൽ അനേകർ അവരുടെ പത്രവരി ശരിയായി അടയ്ക്കാതെ വീഴ്ച വരുത്തിയിരിക്കുന്നതിൽ വ്യസനിക്കുന്നു. ആപ്പീസിൽനിന്നു രസീതു ഒപ്പുംമുദ്രയുംവച്ചു ശിപായി പുതുകാട്ടു ഉതുപ്പു കോരുള, കല്ലുശ്ശേരി തേവരുഴത്തിൽ ഇയ്യുണ്ണിതോമ്മാ, തുമ്പമൺ കയ്യാലാത്തു ഗീവറുഗീസ മുതൽപേരെ അയച്ചിട്ടുള്ളതിനാൽ താമസിപ്പിക്കാതെയും അവധി പറയാതെയും അവരുടെ പക്കൽ പണം കൊടുക്കണമെന്നു വീണ്ടും ഓൎപ്പിക്കുന്നു. എല്ലാവരുടെയും വീട്ടതോറും സഞ്ചരിക്കുന്നതു പ്രയാസമായിരിക്കുമ്പോൾ ഒരുവന്റെ വീട്ടിൽ പല പ്രാവശ്യം ആൾ വരുന്നതു തീരെ അസാദ്ധ്യവും നഷ്ടവും ആണെന്നു അറിയാമെല്ലൊ. ആൾ വരുവാൻതന്നെ കാത്തിരിക്കാതെ അഞ്ചൽ മാസ്റ്റൊ തപാൽ മാസ്റ്റൊ സ്റ്റാമ്പായൊ മണിഓൎഡറായൊ പത്രവരി എല്ലാവരും അയച്ചുതരേണ്ടതാകുന്നു. വീഴ്ചക്കാരുടെ പേർ പത്രത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ ഇടവരുന്നതും അപ്പോൾ അവരെ അപമാനിച്ചു എന്നു ആവലാധി പറവാൻ പാടില്ലാത്തതുമാകുന്നു.

---

ഇടവക പത്രികയുടെ പുറങ്കടലാസിൽ മാസംതോറും പ്രസിദ്ധപ്പെടുത്തിവരുന്ന പട്ടികയിൽ പണം അടെക്കുന്നവരിൽ ആരുടെ എങ്കിലും പേർ കാണാതെയൊ സംഖ്യ വ്യത്യാസമായൊ പത്രിക ക്രമമായി കിട്ടാതെയൊ ഇരുന്നാൽ ആവിവരങ്ങൾ ഉടനെ അറിവിച്ചുതരേണ്ടതാകുന്നു.

എന്നു മാനേജർ കറുകയിൽ വൎക്കി ഒരംപ്പൻ.

---

### വിഷപ്പൂട്ടി വിഷത്തിനു ഒരു കൈകണ്ട ഔഷധം.

---

വിഷപ്പൂട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീറിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു. ഈ ഗുളികകൾ ഇല്ലാതിരുന്നതിനെ ഇപ്പോൾ സിമ്മനാരിയിൽ വരുത്തിയിട്ടുണ്ടു. ഗുളിക ഒന്നിനു വില ചക്രം ൭. മാത്രം. ആവശ്യമുള്ളവർ വാങ്ങിച്ചുകൊള്ളുവാൻ ഇതിനാൽ തിയ്യപ്പെടുത്തുന്നു.

പത്രിക വില വിവരം.

| | | ബ്രിട്ടീഷ രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൨ |
| ഒററപ്രതിക്കു | | ,, | ൨ |
| പരസ്യക്കൂലി | | | |
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും | ടി | ,, | ൧൪ |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജൎക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. പത്രവരി അഞ്ചൽ സ്ററാമ്പായൊ തപാൽ സ്ററാമ്പായൊ അയച്ചാലും മതിയാവും.

രൂപാ ഒന്നുക്കു ഒരുഅണ ഡിസ്കൌണ്ട വകവച്ചുതരേണ്ടതാകുന്നു.

---

## പരസ്യം

### കോട്ടയം നെയിത്തുകച്ചവട കമ്പനി (ക്ലിപ്തം)

൧൮൯൫-ൽ ൯-ാം നമ്പ്രായി ജായിന്റ സ്റ്റോക്കു കമ്പനി നിയമം അനുസരിച്ചു റജിസ്റ്റർ ചെയ്യപ്പെട്ടതു.

മൂലധനം ൨൦,൦൦൦ ഉറുപ്പിക. ഓഹരി ൧൦൦൦. ഓഹരി ൧-ക്കു ൨൦ രൂപാവീതം രണ്ടു തവണയായി അടക്കേണ്ടതു.

പകുതിയിൽ അധികം അപേക്ഷകൾ വന്നിട്ടുണ്ടു. ബിലാത്തിയിൽ നിന്നു നൂലുകൾ വരുത്തി പല തരത്തിൽ ഉടുപ്പു ശീലത്തരങ്ങളും മുണ്ടുകളും നെയ്യുവരുന്നു. ഓഹരിക്കാരുടെ എണ്ണം തികഞ്ഞാൽ കച്ചവടം എന്ന കമ്പനിയുടെ ഉദ്ദേശ്യവും നിവൃത്തിക്കുന്നതാകുന്നു.

ആണ്ടുതോറും കണക്കു തീൎത്തു ബാക്കിപ്പത്രം ഗവൎമ്മെണ്ടിലെക്കയക്കുമ്പോൾ ആദായം ഓഹരിക്കാൎക്കു വീതിച്ചുകൊടുക്കുന്നതാകുന്നു.

ഓഹരിക്കാരിൽ എല്ലാവക ക്രിസ്ത്യാനികളും ഹിന്ദുക്കളും ഉൾപ്പെട്ടിരിക്കുന്നു. മലങ്കരയുടെ നി. വ. ദി. ശ്രീ. മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ദി. ശ്രീ. കോനാട്ടു മല്പാനച്ചൻ മുതലായ മാന്യപട്ടക്കാരും കമ്പനിയുടെ ക്ഷേമതല്പരന്മാരും കമ്പനിയിൽ ഓഹരി ചേൎന്നിട്ടുള്ളവരും ആകുന്നു.

കമ്പനിയിൽ ഓഹരി ചേരുവാൻ താല്പൎയ്യമുള്ളവൎക്കു അപേക്ഷഫാറം വിലകൂടാതെ എത്തിച്ചുകൊടുക്കും. കമ്പനിയുടെ റൂൾ അടങ്ങിയ പുസ്തകം ൧-ക്കു ൨ ചക്രം മാത്രമെ വിലയുള്ളു.

അപേക്ഷക്കാർ താഴെ പേരെഴുതിയിരിക്കുന്ന ആളിനു എഴുതി അയക്കേണ്ടതാകുന്നു. കെ. എ. വൎക്കി. മാനേജർ കോട്ടയം.